

# പ്രബുദ്ധകേരളം

വാല്യം 48 1963 ജനുവരി ലക്കം 1

## അമൃതവാണി

അസ്തി വാഗ്ബ്രഹ്മ തത് കിഞ്ചിദഖിലോത്പത്തികാരണമ്
പ്രണവോങ്കാരതാരാദി പര്യായഗണഘോഷിതമ് 1

തദേകധാ ത്രിധാ വിപ്രാശ്ചതുർധാ പഞ്ചധാ സ്ഥിതമ്
അപി ദ്വാദശധാ ഭിന്നമാഗമേഷൂപദിശ്യതേ 2

തതോ വ്യാഹൃതയസ്താഭ്യോ ഗായത്രീ വിശ്വപാവനീ
തതോ വേദാഃ സോപഭേദാസ്തേഭ്യഃ സർവ്വം ച വാങ്മയമ് 3

പ്രഭാവം തസ്യ താരസ്യ ബ്രൂയാം ശബ്ദേന കേന വഃ
തത് പ്രസൂതാ ഗിരഃ സർവ്വാസ്തദ് വ്യാപ്യാ വ്യാപകസ്തു സഃ 4

ഏകമാതൃപ്രസൂതാനാമൈകമത്യ പ്രവർത്തിനാമ്
സ്വവൈമത്യേന വൈമത്യം ശാസ്ത്രാണാം ബാലിശാ ജഗുഃ 5

അസ്തി യത് പരമം ജ്യോതിരസ്മിൻ ലിങ്ഗേ തിരോഹിതമ്
തദേവ സകലൈഃ ശബ്ദൈസ്താത്പര്യവിഷയീകൃതമ് 6

അങ്ഗാനി മന്ത്രാസ്തന്ത്രാണി ശാസ്ത്രാണി നിഗമാ അപി
അന്തതോ ലോകഗാഥാ അപ്യത്രൈവായാന്തി വിശ്രമമ് 7

ഇമാ ഗിരഃ സമസ്താശ്ച രുദ്രായ സ്ഥിരധന്വനേ
ഇതി ബ്രുവാണാ വാണീ വഃ പ്രമാണമകുതോഭവാ 8

സർവ്വാന്തഗ്രാഹിണീ ശക്തിഃ ശംഭോരനതിരേകിണീ
താമപ്രപദ്യ തത്തത്ത്വം ന ശബ്ദൈരവധാര്യതേ 9

ആരോഹന്ത ഇവ സ്തോകമവരോഹന്തി ഭൂയസാ
ജാനന്ത ഇവ മുഹ്യന്തി തത്പാദവിമുഖാ ജനാഃ 10

സാ വക്തി സാ വാചയതി സാ ചേതയതി സാ ചിതിഃ
സാ ഗതിഃ സാ ഗമയതി സൈവേയം മീനലോചനാ 11

താമനന്യാഃ പ്രപദ്യധ്വം തപോദാനാധ്വരാദിഭിഃ
വാങ്മയം സർവ്വമേകസ്ഥം തതോ വഃ പ്രതിഭാസ്യതി. 12

(1) പ്രണവം ഓങ്കാരം താരം ഇങ്ങിനെ അനേകം പര്യായങ്ങളെക്കൊണ്ടു് ഘോഷിക്കപ്പെടുന്ന ഇന്നപ്രകാരമെന്നു നിശ്ചയിക്കുവാൻ കഴിയാത്ത ശബ്ദബ്രഹ്മം ഉണ്ടു്. അതു് എല്ലാററിൻെറയും ഉത്പത്തികാരണമാണു്. (2) അല്ലയോ വിപ്രന്മാരെ അതു് ഒരു പ്രകാരത്തിലോ മൂന്നു പ്രകാരത്തിലോ നാലു പ്രകാരത്തിലോ അഞ്ചു പ്രകാരത്തിലോ സ്ഥിതിചെയ്യുന്നു. എന്നു മാത്രമല്ല, പന്ത്രണ്ടു പ്രകാരത്തിലും അതു വിഭിന്നമാണെന്നു് ആഗമങ്ങളിൽ ഉപദേശിക്കപ്പെടുന്നു. (3) ആ വാഗ്ബ്രഹ്മത്തിൽനിന്നും ഏഴുവ്യാഹൃതികളും അവകളിൽനിന്നും സർവ്വലോകത്തെയും പവിത്രമാക്കിത്തീർക്കുന്ന ഗായത്രിയും അതിൽനിന്നും ഉപവേദങ്ങളോടുകൂടിയ നാലു വേദങ്ങളും അവകളിൽനിന്നു് വാങ്മയം മുഴുവനും ഉണ്ടായി. (4) ആ താരമന്ത്രത്തിൻെറ ശക്തി എങ്ങിനെയാണു വാക്കുകൊണ്ടു് നിങ്ങളുടെ മുമ്പിൽ വെളിപ്പെടുത്തുക? എല്ലാ പദങ്ങളും അതിൽനിന്നു പിറന്നവയാണു്. പദങ്ങളെല്ലാം വ്യാപ്യവും പ്രണവം വ്യാപകവുമാണു്. (5) ശാസ്ത്രങ്ങളുടെയെല്ലാം പിറപ്പിടമൊന്നാണു്. അവയുടെയെല്ലാം പ്രവൃത്തിയും (അർത്ഥപ്രകാശനസാമർത്ഥ്യവും) ഐകമത്യം മുൻനിറുത്തിത്തന്നെയാണു്. ശാസ്ത്രങ്ങൾ പല മതമാണു് പ്രകാശിപ്പിക്കുന്നതെന്നു് അല്പബുദ്ധികൾ ഘോഷിക്കുന്നതു് അവരുടെ ബുദ്ധി വിരുദ്ധമായതുകൊണ്ടുതന്നെയാണു്. (6) ആരാധ്യമായ ശിവലിംഗത്തിൽ പരോക്ഷമായി ഏതൊരു പരംജ്യോതിസ്സ് നില്കൊള്ളുന്നുണ്ടോ അതുതന്നെയാണു സകല ശബ്ദങ്ങളുടെയും താത്പര്യവിഷയമായിട്ടുള്ളതു്. (7) വേദാങ്ഗങ്ങളും മന്ത്രങ്ങളും തന്ത്രങ്ങളും ശാസ്ത്രങ്ങളും നിഗമങ്ങളും ഒടുവിൽ നാടൻ പാട്ടുകളും എല്ലാം ആ പരംജ്യോതിസ്സിൽതന്നെയാണു് വിശ്രമിക്കുന്നതു്. (8) ഈ വചനങ്ങൾ സർവ്വവും ഉറപ്പായ വില്ലോടുകൂടിയ രുദ്രനെ ഉദ്ദേശിച്ചാണു് എന്നു പറയുന്ന വേദപ്രമാണം ഹേതുവൊന്നുമില്ലാത്തതാണോ? (9) സർവ്വരേയും അനുഗ്രഹിക്കുന്ന ശംഭുവിൽനിന്നും അധികമോ വേറോ അല്ലാത്ത ശക്തിയുണ്ടു്. ആ ശക്തിയെ ശരണം പ്രാപിക്കാതെ വചനങ്ങളെക്കൊണ്ടു മാത്രം ശിവതത്ത്വം നിർണ്ണയിക്കുവാൻ സാധ്യമല്ല. (10) അല്പം മേലേക്കു കയറുന്നു എന്നു തോന്നും. വളരെയധികം കീഴേക്കിറങ്ങുകയാണു ചെയ്യുന്നതു്. എല്ലാം അറിയുന്നവരെപ്പോലെ തോന്നും. എങ്കിലും മോഹത്തിൽതന്നെയാണു നില കൊള്ളുന്നതു്. ഇതാണു് മഹാദേവിയുടെ പാദപത്മങ്ങളിൽനിന്നും വിമുഖരായ ജനങ്ങളുടെ കഥ. (11) ആ പരാശക്തിതന്നെയാണു് വാഗ്രൂപത്തിൽ സർവ്വരിലും സ്ഥിതി ചെയ്യുന്നതു്. ആ പരാശക്തിതന്നെയാണു് പദങ്ങളെക്കൊണ്ടു പദാർത്ഥം വെളിവാക്കിക്കൊടുക്കുന്നതു്. ആ മഹാശക്തിതന്നെ ബോധരൂപമായി സ്ഥിതി ചെയ്യുകയും ബോധമുളവാക്കിക്കൊടുക്കുകയും ചെയ്യുന്നു. ആ മഹാശക്തിതന്നെ എത്തിച്ചേരേണ്ട സ്ഥലം. അവിടേക്കു് എത്തിച്ചേർക്കുന്നതും അവിടുന്നുതന്നെ. അവിടുന്നു തന്നെ ഈ മീനാക്ഷീദേവിയും. (12) വേറൊരാശ്രയവും തേടാതെ ആ ദേവിയെത്തന്നെ തപസ്സ് ദാനം യാഗം മുതലായവയെക്കൊണ്ടു് നിങ്ങൾ ശരണം പ്രാപിക്കുവിൻ. അപ്പോൾ സർവ്വവാങ്മയവും ഒരേ ആശ്രയത്തിൽ കുടികൊള്ളുന്നതായി നിങ്ങൾക്കു വിളങ്ങും.

(ശിവലീലാർണ്ണവം പതിന്നാലാം സർഗ്ഗം 42—53 പദ്യങ്ങൾ)

---

# ധനാർജ്ജനവും അതിന്റെ ലക്ഷ്യവും

ഈശാവാസ്യമിദം സർവ്വം
യത് കിഞ്ച ജഗത്യാം ജഗത്
തേന ത്യക്തേന ഭുഞ്ജീഥാഃ
മാ ഗൃധഃ കസ്യസ്വിദ്ധനം

യജുർവ്വേദ സംഹിതയിലെ ഒടുവിലത്തെ അദ്ധ്യായത്തിന്റെ ഒന്നാമത്തെ മന്ത്രമാണിതു്. വൈഷ്ണവാചാര്യന്മാർ ഈ മന്ത്രത്തിന്റെ അർത്ഥം ഇങ്ങിനെ വിവരിക്കുന്നു. പ്രത്യക്ഷപ്രപഞ്ചം മുഴുവനും ഈശ്വരന്റെ വസതിയാണ്. ഈശ്വരൻ ദയവായി നൽകിയിരിക്കുന്ന വസ്തുക്കളെക്കൊണ്ടു് തൃപ്തിയനുഭവിക്കുക. ആരുടേയും ധനത്തിൽ ലോഭം വേണ്ട. എന്റേതെന്നഭിമാനിക്കുന്ന ഉടമകളെല്ലാം വാസ്തവത്തിൽ ഈശ്വരന്റേതാണ്. ഇവിടെ ഒരു ലൌകികമായ ഉദാഹരണം ഓർമ്മവരുന്നു. ഒരു മഹാരാജാവിന്റെ ഉദ്യാനത്തിൽ നിയമിക്കപ്പെട്ടിരിക്കുന്ന തോട്ടക്കാരൻ തന്റെ കുടിലിനു ചുററുമുള്ള സ്വന്തം ഭൂമിയിൽ പണിയെടുക്കുന്നതിലും വളരെയധികം ശ്രദ്ധയോടുകൂടിയാണ് രാജാവിന്റെ ഉദ്യാനത്തിൽ വേലയെടുക്കുന്നതു്. അതുപോലെതന്നെ ഒരു മഹാരാജാവിന്റെ മഹാനസത്തിൽ ഭക്ഷണം തയ്യാറാക്കുന്ന വെപ്പുകാരനും രാജഭോഗത്തിനു യോജിച്ച അന്നസൂപാദികൾ അത്യന്തം ശ്രദ്ധയോടുകൂടി തയാറാക്കുന്നു. ഇവിടെ തോട്ടക്കാരനും വെപ്പുകാരനും കൈകാര്യം ചെയ്യുന്ന സ്ഥലത്തിലും പദാർത്ഥങ്ങളിലും ഒരവകാശവും അവർക്കില്ല. എന്നിരുന്നാലും സ്വന്തത്തിലുമധികം താത്പര്യത്തോടുകൂടി അവർ കഴിയുന്നതു ആദരവോടും ഏകാഗ്രതയോടും വേലയെടുക്കുവാൻ കാരണം അവരുടെ മഹാപ്രഭുവിന്റെ പ്രീതി അവരിൽ ഉണ്ടാകണമെന്നുള്ള ആശതന്നെയാണ്. ഉദ്ധരിച്ച ഉപനിഷത്തിലെ വാക്യവും ശ്രേയോഭിലാഷിയും ഈശ്വരഭക്തനുമായ മനുഷ്യനോടുപദേശിക്കുന്നതു ഇതുതന്നെയാണ്. എന്തെങ്കിലും സമ്പത്തുള്ളവൻ എന്റേതെന്നഭിമാനിക്കുന്ന ഉടമകളെല്ലാം എന്റേതല്ല വാസ്തവത്തിൽ ഈശ്വരന്റേതാണ് എന്നു നിനയ്ക്കാൻ പഠിക്കണം. ഈശ്വരൻ പ്രാണികൾക്കു കൃഷിചെയ്തനുഭവിക്കുവാൻ തന്നിരിക്കുന്ന പ്രപഞ്ചത്തിലെ ഫലം യഥാകാലം ജഗത്പ്രഭുവിൽതന്നെ സമർപ്പിക്കേണ്ടതുണ്ട്.

ലൌകികവസ്തുക്കളിലുള്ള ശ്രേയസ്കാമന്റെ താത്പര്യം പരമേശ്വരപ്രീതിയിലേക്കു നയിക്കുന്നതായിരിക്കണം. വെറും അർത്ഥകാമപരമായ ലൌകികന്റെ കൃഷിയേക്കാൾ ശ്രേഷ്ഠമായിരിക്കണം ഭക്തന്റേതു്. ധർമ്മതത്പരനായ ഈശ്വരപ്രേമി ധീരനും ഉത്സാഹിയുമായിരിക്കണം. എന്നിരുന്നാലും ദുരാശയും അസന്തുഷ്ടിയും ഭഗവാനിൽനിന്നും ഒരുവനെ അകററുകയെ ഉള്ളു. ഈശ്വരാനുഗ്രഹമഭിലഷിക്കുന്നവൻ അന്യരിൽനിന്നും ധനം തട്ടിയെടുത്തു് ധർമ്മമാചരിക്കാൻ ശ്രമിക്കുന്നില്ല.

താവന്മഹത്താം മഹതീ
യാവത് കിമപി ഹി ന യാചതേ ലോകം
ബലിമനു യാചനസമയേ
ശ്രീപതിരപി വാമനോ ജാതഃ

മഹാന്മാരുടെ മഹത്വമെല്ലാം ആരോടും ഒന്നും യാചിക്കാതിരിക്കുന്നതുവരെയാണ്. ബലിചക്രവർത്തിയുടെ സമീപം യാചിക്കുവാൻ ചെന്ന സമയം ശ്രീനിവാസൻപോലും കുള്ളനായിത്തീർന്നു. അതുകൊണ്ടു് ദാനധർമ്മം ദായം കൊണ്ടോ ദാനം വഴിയോ പരിശ്രമിച്ചോ ധനവാനായിട്ടുള്ളവനു് വിധിച്ചിട്ടുള്ളതാണ്. ധനികനാചരിക്കേണ്ട ധർമ്മമാണ് ദാനം. നിർദ്ധനനു ധർമ്മം സമ്പാദിക്കുവാനുള്ള വഴി മൌനം, ജപം, ധ്യാനം, സ്വാധ്യായം. അധ്യാപനം മുതലായവയുടെ അനുഷ്ഠാനമാണ്.

ധർമ്മാർത്ഥം യസ്യവിത്തേഹാ
തസ്യാനീഹാ ഗരീയസീ
പ്രക്ഷാളനാദ്ധി പങ്കസ്യ
ദൂരാദസ്പർശനം വരം.

കുറെ പേരിൽനിന്നും പണം പിടിച്ചെടുത്തു് മററു കുറെപ്പേർക്കു ദാനം ചെയ്യാൻ ശാസ്ത്രം വിധിക്കുന്നില്ല. ധർമ്മത്തിനുവേണ്ടി ധനമാശിക്കുന്നതിലും നല്ലതു അങ്ങിനെ ആശിക്കാതിരിക്കുകതന്നെയാണ്. ചെളി ദൂരത്തിൽ കണ്ടു് ആ വഴി ഒഴിഞ്ഞുപോകുകതന്നെ

യാണ് ചെളിയിൽ കയറി ഇറങ്ങി കഴുകിക്കളഞ്ഞു ശുദ്ധമാക്കാൻ ശ്രമിക്കുന്നതിലും ഭേദം. അന്യായംകൊണ്ടും പരപീഡകൊണ്ടും വഞ്ചനകൊണ്ടും ധാരാളം പണമുണ്ടാക്കി കീർത്തിസ്തംഭമായി അമ്പലങ്ങളും വിദ്യാലയങ്ങളും ആതുരശാലകളും നിർമ്മിക്കുന്നതിലും ഭേദം ആ വഴികളിൽക്കൂടി അർത്ഥസമ്പാദനത്തിനു പുറപ്പെടാതിരിക്കുകതന്നെയാണു നല്ലതെന്നു ഹിന്ദുശാസ്ത്രങ്ങൾ പറയാതിരിക്കുന്നില്ല.

ദാനമായോ പ്രതിഫലമാശിച്ചോ ഒരാൾ തന്റെ സ്വത്തിൽ കുറെ ഭാഗം ഇതരക്കു വിതരണം ചെയ്യാൻ ആഗ്രഹമുള്ളവനാണെന്നു തെളിവു ലഭിക്കുന്നതുവരെ ഭഗവത്കാര്യത്തിൽ ശ്രദ്ധയുള്ള ഒരുവൻ അയാളിൽനിന്നും ധനം ലഭിക്കാൻ ആശിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ അപ്രകാരമുള്ള മഹാത്മാവ് കാമക്രോധങ്ങളെപ്പോലെതന്നെ ലോഭത്തേയും അകലെ നിറുത്തുവാൻ ശ്രമിക്കുന്നു. എന്തെങ്കിലും ഒരു വസ്തു സമ്പാദിക്കണമെന്ന ആശ ലോഭത്തിന്റെരൂപം കൈക്കൊള്ളാതിരിക്കണമെങ്കിൽ ഒരുവന്റെ ധനവാഞ്ഛയിൽ പരദ്രോഹവും പരപീഡയും അല്പവുമില്ലാതെയും നീതിക്കു വിരുദ്ധമാകാതെയും ധനം ലഭിക്കാനുള്ള സന്ദർഭമുണ്ടായിരിക്കണം. ഭഗവത്കാരുണ്യം മാത്രം അഭിലഷിക്കുന്നവൻ തനിക്കു സ്വന്തപ്പെട്ട വസ്തുവിൽപോലും അധികതൃഷ്ണയുള്ളവനല്ല. തനിക്കു നേരിടുന്ന അല്പനഷ്ടംപോലും ഭയത്തോടെ വീക്ഷിക്കുന്നവൻ ലോഭി തന്നെയാണ്. മമ എന്നുള്ള രണ്ടക്ഷരം ബന്ധവും നമമ എന്ന മൂന്നക്ഷരങ്ങൾ മോക്ഷവുമാണെന്നു വ്യാസമുനി മഹാഭാരതത്തിൽ പറഞ്ഞിട്ടുണ്ട്. മമത്വം കുറയുന്തോറും ധനവാനുണ്ടാകുന്ന ആദ്ധ്യാത്മികദോഷങ്ങൾ അയാളെ സ്പർശിക്കുന്നതല്ല. താൻ ന്യായമായി സമ്പാദിച്ചിട്ടുള്ള സമ്പത്തിൽപോലും അളവററ കൊതിയില്ലാതിരിക്കുക, മേൽ കിട്ടാവുന്ന ധനത്തെപററിയും അഭിധ്യാനം വിട്ടുകളയുക, വല്ല കാരണവശാലും ധനകാർശ്യം സംഭവിച്ചാൽ വളരെ പര്യാകുലപ്പെടാതിരിക്കുക; എന്നിപ്രകാരമുള്ള മനോഭാവമാണ് മമത്വരാഹിത്യത്തിന്റെ ലക്ഷണം. ഈ വിധമുള്ള സാമ്പത്തികദൃഷ്ടി മാത്രമേ ഈ ജന്മത്തിലും മറുജന്മത്തിലും ശാന്തി നൽകുകയുള്ളു.

അകൈതവമായ നിർമ്മമത്വം ലോകത്തിൽ ദുർല്ലഭമാണ്. തന്നോടുള്ള പ്രീതിയെത്രമാത്രമോ അത്രയും അന്യരോടും പ്രീതിയുള്ളവർ ലോകത്തിൽ വിരളമാണ്. തന്നോടുള്ള സ്നേഹത്തിന്റെ തന്നെ പ്രതിഫലനം മാത്രമാണ് തന്റെ വസ്തുക്കളോടുള്ള പ്രീതിയും. വാസ്തവമിപ്രകാരമാണെങ്കിലും താൻ കൃപണനാണെന്നോ തനിക്കു ലോഭമുണ്ടെന്നോ കണ്ടുപിടിക്കുവാൻ ശക്തിയുള്ളവർ അധികമുണ്ടായിരിക്കുകയില്ല. മററാരാളുടെ ദൃഷ്ടിയിൽ അധികപ്പററെന്നോ ആഡംബരമെന്നോ തോന്നുന്നതു് അതോടുസംബന്ധിച്ചവനു് വെറും ആവശ്യമാണെന്നേ തോന്നുന്നുള്ളു.

ഇച്ഛരതി ശതി സഹസ്രം
സഹസ്രീ ലക്ഷമീഹതേ
ലക്ഷാധിപതി സ്തഥാ രാജ്യം
രാജ്യസ്ഥഃ സ്വർഗ്ഗമീഹതേ.

നൂറുരൂപാ കിട്ടിയവനു് ആയിരം വേണം. ആയിരക്കാരനു ലക്ഷവും. ലക്ഷാധിപതിക്കു രാജ്യവും രാജ്യാധിപതിക്കു സ്വർഗ്ഗവും വേണം. ഇതാണു് ആശയുടെ ഗതി. വളരെയധികം സ്വത്തുള്ള ഒരുവനോടു് അയാൾക്കുള്ളതിന്റെ ഒരംശംകൊണ്ടു പത്തു കുടുംബക്കാർക്കു് സമൃദ്ധമായികഴിയാവുന്നതല്ലേ എന്നു ചോദിച്ചാൽ അയാൾക്കു പറയുവാനുള്ള ഉത്തരമിതായിരിക്കും. എന്റെ സന്താനങ്ങൾ എന്നെപ്പോലെ ധനം സമ്പാദിക്കുന്നതിനു സാമർത്ഥ്യമുള്ളവരല്ല. അവരുടെ സന്താനങ്ങളെ പോഷിപ്പിക്കാൻ വേണ്ടയത്ര ധനമില്ലാതെ അവർ കഷ്ടപ്പെടരുതു് എന്നു മാത്രമല്ല എനിക്കും സന്താനങ്ങൾക്കും വല്ല വിപത്തും നേരിട്ടാൽ ഇപ്പോൾ ഉള്ളതിലും കൂടുതൽ ധനം വേണ്ടിവരും. അതുകൊണ്ടു് ഈ മൂലധനമുപയോഗിച്ചു് കുറേക്കൂടി ഞാൻ സമ്പാദിക്കാതിരിക്കുന്നതെങ്ങിനെയാണു്?

ഒരുവനു വളരെ ഉടമ വന്നതുകൊണ്ടു് അയാൾ ലോഭമാകുന്ന തീയിൽ നീറണമെന്നില്ല. ധനാർജ്ജനത്തിലുള്ള നിത്യവും നിരന്തരവും സർവ്വാധികവുമായ വ്യാകുലതയാണു് ഒരുവനെ ലോഭിയാക്കുന്നതു്. എന്റെ കഴിവുകൾക്കും എന്റെ ആവശ്യങ്ങൾക്കും എനിക്കു വിഹിതമായിട്ടുള്ളതു മാത്രമേ അന്യരിൽനിന്നും

ഞാനാശിക്കുന്നുള്ള എന്നുള്ള വാദവും പലപ്പോഴും സ്വാർത്ഥത്തിന്റെ മൂടുപടമാണ്. അന്യർക്കു നഷ്ടമൊന്നുമില്ലാതെയാണ് ഞാൻ വേണ്ടയത്ര സമ്പാദിക്കുന്നതെന്നൊരാൾ പറയുന്നതും ക്ഷോദക്ഷമമല്ല. ഒരാൾക്കു നഷ്ടമില്ലാതെ മററൊരാൾക്കു ലാഭം സുലഭമല്ല. ന്യായമായി മററൊരാൾക്കു ചേർന്നിരിക്കുന്ന വസ്തുവിൽ നമുക്കു ന്യായമായ ആശ ജനിക്കാൻ സാധ്യമല്ല. ന്യായമായ അവകാശം അന്യരുടേതാണെങ്കിലും കൈകാര്യം ചെയ്യാനുള്ള സ്വാതന്ത്ര്യം ഏതൊരുവനുമുണ്ടെന്നു പറയാനും സാധ്യമല്ല. ഇങ്ങിനെ അന്യനു സ്വന്തപ്പെട്ട വസ്തു സാമംകൊണ്ടോ ദാനംകൊണ്ടോ ഭേദംകൊണ്ടോ ദണ്ഡംകൊണ്ടോ ഒരിക്കലും കൈയ്യിലാക്കാൻ പാടില്ല. ഒരിയ്ക്കൽ കൈയ്യിലാക്കിയ ശേഷം മററൊരാൾ അതു തട്ടിപ്പറിക്കാൻ വരുമ്പോൾ അയാളെ ന്യായവിരോധി എന്നു പറയുന്നതും അയുക്തംതന്നെ. ഇവിടെ ചോദ്യമിതൊന്നു മാത്രമാണ്. നമ്മുടേതായി നാം ന്യായപ്രകാരമാർജ്ജിച്ചു രക്ഷിക്കുന്ന ധനം അന്യർക്കു കൊടുക്കാൻ മനസ്സില്ലാത്തപ്പോൾ അന്യർ അപ്രകാരം ആർജ്ജിച്ചു സംരക്ഷിക്കുന്ന സ്വത്തു് നമുക്കു കിട്ടണമെന്നാശിക്കുന്നതു എത്രമാത്രം യുക്തിസംഗതമായിരിക്കും.

ദേഹീതി ഭാഷതേ യത്തു
കാംക്ഷയാ കൃപണം വചഃ
ദാരിദ്ര്യാദ്ദൈന്യമാപന്നഃ
സ ദീനഃ പരികീർത്തിതഃ

ദാരിദ്ര്യംകൊണ്ടു ദൈന്യാവസ്ഥയിൽ വന്നതിന്റെ ഫലമായി തരു തരു എന്ന കാംക്ഷയോടുകൂടി കൃപണനായിരിക്കുന്നവനെയാണ് ദീനൻ എന്നു പറയുന്നതു്. പരസ്വാഭിലാഷം വളരെ താഴ്ന്ന മനോഭാവത്തെ കാണിക്കുന്നതുകൊണ്ടു് അതൊരു പാപമായി മുൻകാലങ്ങളിൽ നിശ്ചയിച്ചിരുന്നു. വിശ്വാസംകൊണ്ടു് ധനത്തിനു ദാസനാകാത്തവൻ ധർമ്മാനുഷ്ഠാനത്തിനും അനിഷിദ്ധസുഖങ്ങൾ അനുഭവിക്കുന്നതിനും വേണ്ടി തനിക്കുള്ള ധധം വിവേകപൂർവ്വം പാത്രത്തിൽ ദാനം ചെയ്യുന്നു.

അർത്ഥമനർത്ഥം ഭാവയ നിത്യം
നാസ്തി തതഃ സുഖലേശഃ സത്യം
പുത്രാദപി ധനഭാജാം ഭീതിഃ
സർവ്വത്രൈഷാ വിഹിതാ രീതിഃ

എന്നിപ്രകാരമുള്ള സുഭാഷിതങ്ങൾ ചൊല്ലി ദുരാശയെപ്പററി മറന്നു സംസാരിക്കുകയും അകിഞ്ചനതയുടെ മഹത്വം വർണ്ണിക്കുകയും ചെയ്തു് ലാഭം കിട്ടാനുള്ള സന്ദർഭം വരുമ്പോൾ ആ തത്വം വിസ്മരിക്കുകയോ ഉദാസീനത പാലിക്കുകയോ ചെയ്താൽ അതു് യഥാർത്ഥമായ ആത്മീയോന്നതിക്കു സഹായിക്കുന്നതല്ല.

പ്രകൃതിയുമായി പോരാടി മനുഷ്യൻ നാഗരികതകൊണ്ടു ഭൂതലം നിറച്ചുവെന്നു നാം അഭിമാനിക്കുന്നു. വളരെ വർദ്ധിച്ചിട്ടുള്ള സുഖസൌകര്യങ്ങൾ ഒരു തീരാനിധിയായി ഉപഭോഗം ചെയ്യുന്ന നാം നമുക്കു തേടിത്തന്ന സാങ്കേതികോപകരണങ്ങളെയും സാമ്പത്തികവ്യവസ്ഥയേയും രാഷ്ട്രനീതിയേയും ആദരിക്കുന്നതിൽ ആശ്ചര്യമില്ല. എങ്കിലും വൈവിധ്യംകൊണ്ടു വിളയാടുന്ന പ്രകൃതിയിൽ ഏകരൂപതയും അനുല്ലംഘ്യമായ നിയമവും മനുഷ്യപ്രയത്നംകൊണ്ടുണ്ടാക്കിത്തീർക്കാമെന്നു വിശ്വസിക്കാൻ ഇനിയും തെളിവില്ല. ശാസനംകൊണ്ടും പ്രലോഭനംകൊണ്ടും വസ്ത്രധാരണത്തിലും വ്യവഹാരചടങ്ങുകളിലും വിദ്യാഭ്യാസത്തിലും മററും സാദൃശ്യമോ ഐകരൂപ്യമോ ഉളവാക്കാൻ സാധിച്ചാലും സമ്മർദ്ദത്തിൽ നിന്നുമുണ്ടാകുന്ന ഐകരൂപ്യം സമൂഹത്തിലുള്ള സംഘട്ടനങ്ങളെ നശിപ്പിക്കുകയില്ല. വ്യക്തിഗതമായ വിഭിന്നതയും സംവിധാനംകൊണ്ടു് അകററുവാൻ സാധ്യമല്ല. വെള്ളക്കാരുടെ വർണ്ണത്തിൽ നീഗ്രോ ജാതിക്കാരെ മെനഞ്ഞെടുക്കുവാൻ ആരെക്കൊണ്ടും സാധ്യമല്ല. ഇരുപതുവയസ്സു പ്രായമുള്ള ഒരു തരുണനു് ആറടി ഉയരവും നൂററിയൻപതു റാത്തൽ ഭാരവുമുണ്ടെങ്കിൽ അതേവയസ്സിൽ നാലടി ഉയരവും നൂറു റാത്തൽ ഭാരവുമുള്ള മററൊരു ചെറുപ്പക്കാരനെ ആദ്യത്തെ വ്യക്തിയെപ്പോലെയാക്കിക്കൊടുക്കുക സാധ്യമല്ല. വിഭിന്നത ഇരിക്കുകതന്നെ ചെയ്യും. ചിത്രകല, സംഗീതം, കവിത്വം മുതലായവ ട്യൂഷൻ കൊണ്ടുമാത്രം വാസനയില്ലാത്ത ഒരാളിൽ ഉളവാക്കി അവനെ ലോകപ്രസിദ്ധനായ ഒരു കലാകാരനാക്കാൻ സാധ്യമല്ല. സാങ്കേതിക

വിജ്ഞാനം പുരോഗമിക്കുന്തോറും ഇങ്ങിനെയെല്ലാം സാധിച്ചുവരുമോ എന്നു പറയുവാൻ പ്രയാസം. സമത്വമാണ് ലോകസുഖത്തിനുള്ള ഏക മാർഗ്ഗമെന്നും, നവീനശാസ്ത്രത്തിന്റെ ഏററവും വലിയ നേട്ടവും സമത്വം തന്നെയാണെന്നും വാദിക്കുമ്പോഴും വളരെ ആകർഷകമായിത്തോന്നും. എങ്കിലും ഏതെങ്കിലും ഒരു പന്തയത്തിൽ മത്സരിക്കുന്ന അൻപതു യുവാക്കളുടെയിടയിൽ കഴിവിലുള്ള സമത്വമല്ല വ്യത്യാസമാണ് ആക്കം പ്രത്യക്ഷപ്പെടുന്നതു്. എട്ടടി ഉയരം ചാടുന്നവനു പന്ത്രണ്ടടി ഉയരം ചാടുന്നവനോടു് അസമത്വം പ്രത്യക്ഷമായാലും അനുമോദനമല്ലാതെ ഈർഷ്യയുണ്ടാകുന്നതല്ല. സംസ്കാരസമ്പന്നരായ കലാകാരന്മാരുടെ കൂട്ടത്തിലും കഴിവിലുള്ള ഉയർച്ചതാഴ്ച് കണ്ണുകടിയുണ്ടാക്കുന്നില്ല. എന്നാൽ പണം സമ്പാദിക്കുന്നതിനു സഹായിക്കുന്ന അറിവും സാമർത്ഥ്യവും ലഭിച്ചുകഴിഞ്ഞാൽ ബാലന്മാരുടെ ഇടയിൽപോലും മത്സരവും ഹിംസയും കാണാതിരിക്കുന്നില്ല. അർത്ഥചിന്തകന്മാർ പ്രകൃതിസിദ്ധമായ മേല്പറഞ്ഞ വൈവിധ്യത്തെ അവഗണിക്കുന്ന പക്ഷം ലാഭത്തേക്കാളും ദോഷമധികമായെന്നു വരാം.

നിർദ്ദയത്വമഹങ്കാരഃ
തൃഷ്ണാ കർക്കശഭാഷണം
നീചപാത്രപ്രിയത്വം ച
പഞ്ചശ്രീ സഹചാരിണഃ

വളരെ സമ്പന്നനായിത്തീർന്നാൽ നിർദ്ദയത്വം അഹങ്കാരം തൃഷ്ണാ കർക്കശഭാഷണം ദുശ്ശീലക്കാരുമായുള്ള ബന്ധം ഇവയെല്ലാം പിരിയാക്കൂട്ടായി വന്നു ചേരാതിരിക്കയില്ല. ധനികൻ ഈ ദോഷങ്ങളിൽനിന്നും മുക്തനാകണം. സ്വന്തം കഴിവു നോക്കാതെ ആശകൊണ്ടു മാത്രം പ്രേരിതനായി വെമ്പുന്ന പണക്കൊതിയൻ സന്തുഷ്ടനായ ദരിദ്രനേക്കാളും ദുഃഖമനുഭവിക്കേണ്ടിവരും. അധ്യാത്മതത്വത്തിൽ വിശ്വസിക്കുന്ന ശ്രേയസ്കാമൻ ലോകരംഗത്തിൽ ആരോടും സ്പർദ്ധിക്കുവാൻ വേണ്ടിവന്നവനല്ല. വാങ്ങുന്നതിനേക്കാളും അധികം കൊടുക്കുവാനാണയാളുടെ താൽപര്യം. ചെറിയ ഇരകൊണ്ടു് വലിയ മീനെ പിടിക്കണമെന്നയാളുദ്ദേശമില്ല. യഥാർത്ഥത്തിൽ തന്നേക്കാളും അല്പം വിഭവമുള്ളവരോടു് പ്രീതിയും അനുഗ്രഹബുദ്ധിയുമുള്ളതിനാൽ ധനമുള്ളവനായാലും അയാൾ മദാന്ധനാകുന്നില്ല. നിർധനത്വത്തിൽനിന്നും അന്യർക്കുണ്ടാകുന്ന ദുഃഖം കണ്ടു് അവരെ അല്പമെങ്കിലും സഹായിക്കാതിരിക്കാൻ ശ്രേയോമാർഗ്ഗത്തിൽ പോകുന്ന സുഹൃദയനു സാധ്യമല്ല. അവശരോടു സദയം സംസാരിക്കുന്നതിനും യഥാശക്തി സഹായിക്കുന്നതിനും ഒരാൾ കുബേരനായിത്തീരണമെന്നില്ല. അല്പവിഭവന്മാരുടെ ദാനവും ശാസനശക്തിയുള്ളവരുടെ ശാന്തതയും യുവാക്കൾ ഭോഗങ്ങളെ ത്യജിച്ചു ചെയ്യുന്ന തപസ്സും അറിവുള്ളവരുടെ അല്പഭാഷണവും സുഖമായി കഴിയുന്നവർക്കു് മേലും വേണമെന്നാശയില്ലായ്കയും ഭൂതദയയും സ്വർഗ്ഗത്തിലേക്കുള്ള മാർഗ്ഗമാണ്.

ദാനം ദരിദ്രസ്യ വിഭോശ്ച ശാന്തിഃ
യൂനാം തപോ ജ്ഞാനവതാം ച മൗനം
ഇച്ഛാനിവൃത്തിശ്ച സുഖാന്വിതാനാം
ദയാ ച ഭൂതേഷു ദിവം നയന്തി.

---

## ഇഷ്ടദൈവം

അവനവന്റെ വിചാരത്തിന്നനുസരിച്ചിരിക്കും ഇഷ്ടദൈവം. തമോഗുണപ്രധാനികളുടെ ദൈവം ആടിനെ ഭക്ഷിക്കുന്ന കാളിയാണ്. അതിനാൽ അയാൾ ദൈവത്തിനു വേണ്ടി ഒരാടിനെ കൊല്ലുന്നു. രജോഗുണക്കാർ ദേവിക്കു പാൽപായസം മുതലായവ നിവേദിക്കുന്നു. എന്നാൽ സത്വഗുണപ്രധാനി ഈശ്വരാരാധന ചെയ്യുന്നതു് പുറമെ കാണിക്കുക കൂടി ചെയ്യുകയില്ല. അതു് ആരും അറിയുകയുമില്ല. പുഷ്പങ്ങൾ കിട്ടില്ലെങ്കിൽ തുളസീപത്രവും ഗംഗാജലവുമുപയോഗിക്കും. കൽക്കണ്ടവും, മധുരപലഹാരങ്ങളും നിവേദിക്കും. ത്രിഗുണരഹിതന്മാരായ ഭക്തന്മാരുമുണ്ട്. അവർ ശിശുതുല്യരായിരിക്കും. അവരുടെ ഈശ്വരാരാധന നാമസങ്കീർത്തനം മാത്രമായിരിക്കും.

പ്രബുദ്ധകേരളം

# ത്യാഗവീര്യം

പണ്ടുപണ്ട് വിക്രമപുരം എന്നൊരു രാജധാനിയുണ്ടായിരുന്നു. സകലഗുണനിധിയായ വിക്രമതുംഗൻ എന്നൊരു മഹാരാജാവ് അവിടെ രാജ്യപാലനം ചെയ്തിരുന്നു. ഒരിക്കൽ ഈ മഹാരാജാവിനെ സേവിക്കുവാൻവേണ്ടി മാലവദേശത്തുനിന്നും വീരവരൻ എന്നു പേരുള്ള ശൂരനും സുന്ദരനുമായ ഒരു ബ്രാഹ്മണയുവാവ് വന്നുചേർന്നു. രാജാവ് വേണ്ടയത്ര ധനം വീരവരനു നൽകിയിരുന്നു. രാജദ്വാരത്തിൽ കാവൽക്കാരനായി സേവിക്കുവാനുള്ള സന്ദർഭമാണ് ആ വീരയുവാവിനു സിദ്ധിച്ചത്. ഉച്ചതിരിഞ്ഞശേഷം അല്പം വിശ്രമത്തിനുവേണ്ടി മാത്രമേ വീരവരൻ സ്വഗൃഹത്തിലേക്ക് മടങ്ങിയിരുന്നുള്ളു. അവശേഷിച്ച പകൽസമയവും രാത്രി മുഴുവനും അയാൾ രാജഭവനത്തിൽതന്നെ കഴിച്ചുവന്നു.

ഒരു ദിവസം രാത്രി വിക്രമതുംഗൻ കൊട്ടാരത്തിന്റെ മട്ടുപ്പാവിൽ തന്റെ മുറിയിൽ നിൽക്കുകയായിരുന്നു. കാർമുകിൽ മഴ പൊഴിച്ചുകൊണ്ടിരുന്നു. ആരോ ദൂരത്തിൽ നിലവിളിക്കുന്ന ശബ്ദം കേൾക്കാനിടയായ രാജാവ് അതിനു കാരണം വളരെ നേരം ആലോചിച്ചു. എന്റെ രാജ്യത്ത് ദുഃഖം ആർക്കുമില്ലെന്നാണറിയുന്നത്. എന്നിട്ടും ആരാണ് ഇതു നിലവിളിക്കുന്നത്? പേടിപൂണ്ട രാജാവ് പുറത്താരുണ്ട് എന്നു ഗാഭീര്യത്തിൽ ചോദിച്ചു. അദ്ദേഹത്തിന്റെ വാക്കുകേട്ട് മാലവദേശത്തുനിന്നും വന്ന വീരവരൻ അടുത്തുവന്ന് ഇങ്ങിനെ പറഞ്ഞു:— മഹാരാജാവേ, ഇപ്പോൾ ഞാൻ ഒരാൾ മാത്രമേയുള്ളു. ഞാൻ എന്തുചെയ്യണമെന്ന് കല്പിച്ചാലും. സേവയിലുള്ള ദൃഢതകണ്ട് സന്തുഷ്ടനായ രാജാവ് സൌജന്യകോമളമായി ഇങ്ങിനെ അന്വേഷിച്ചു, വീരവരാ ദൂരെ എവിടെയോ ഒരു സ്ത്രീ നിലവിളിക്കുന്നു. എന്താണവളുടെ ദുഃഖമെന്നന്വേഷിക്കുക. അവൾ ആരാണെന്നറിഞ്ഞുകൊണ്ടുവരിക. ഇതാ പോയിവരുന്നു എന്നു പറഞ്ഞുകൊണ്ട് ആജ്ഞ ലഭിച്ചയുടൻതന്നെ കൈകൂപ്പി ധൈര്യശാലിയായ വീരവരൻ പുറപ്പെട്ടു. വിക്രമതുംഗനും വാളും കയ്യിലേന്തി രാജഭവനിൽനിന്നും താഴെയിറങ്ങി കൌതുഹലത്തോടുകൂടി വീരവരനെ അനുഗമിച്ചു.

അവർ രോദനം കേട്ട സ്ഥലത്തെത്തിയപ്പോൾ ഒരു വലിയ സരസ്സ് കാഴ്ചയിൽ പെട്ടു. "ശൂരനും യോല്യവുമായ നാഥാ അങ്ങ് പരിത്യജിച്ചാൽ ആരെയാണ് ഞങ്ങൾ ആശ്രയിക്കുക' എന്നു ചൊല്ലിക്കൊണ്ട് അതിന്റെ നടുവിൽ നിലവിളിക്കുന്ന ഒരു സ്ത്രീയെക്കണ്ട് അടുത്തുചെന്ന് 'എന്തിനാണ് നിങ്ങൾ കരയുന്നതെന്നും നിങ്ങളാരാണെ'ന്നും ചോദിച്ചു. ഞാൻ പൃഥിവിയാണ്. ഇന്നേക്കു മൂന്നാംനാൾ മരിക്കുവാൻപോകുന്ന വിക്രമതുംഗൻ എന്റെ ഭർത്താവാണ്. ഇതു മഹാനായ ഒരാൾ ഇതുവരെ ഉണ്ടായിട്ടില്ല. അദ്ദേഹത്തെക്കുറിച്ചാണ് ഞാൻ ദുഃഖിക്കുന്നത്. അപ്പനേ ജ്ഞാനബലംകൊണ്ട് ശുഭവുമശുഭവുമെല്ലാം എന്റെ കൺമുൻപിൽ തെളിയുന്നു. വരാൻപോകുന്നതു കാണാനുള്ള ശക്തി മുൻപും പലക്കുമുണ്ടായിട്ടുണ്ട്. സ്വർഗ്ഗവാസിയായ സുപ്രഭൻ ഒരിക്കൽ തന്റെ പുണ്യം ക്ഷയിക്കുമ്പോൾ ഏഴു ദിവസത്തിനുള്ളിൽ സൂകരഗർഭത്തിൽ പതിച്ച് പന്നിയായി പിറക്കുമെന്ന് ദിവ്യദൃഷ്ടികൊണ്ടറിഞ്ഞ് വളരെ ദുഃഖിച്ചു. സുപ്രഭന്റെ ദുഃഖംകണ്ട് ഇന്ദ്രൻ കാരണം ചോദിച്ചു. എന്നുമാത്രമല്ല വൃത്താന്തമെല്ലാം ഗ്രഹിച്ചശേഷം നമഃശിവായ എന്ന് സദാ ജപിക്കുവാനുപദേശിക്കുകയും ചെയ്തു. ഇന്ദ്രന്റെ ഉപദേശം വിശ്വസിച്ച സുപ്രഭൻ സ്വർഗ്ഗത്തിൽനിന്നും പതിക്കുന്നതിനു മുമ്പുള്ള ഏഴുദിവസം നിരന്തരം നമഃശിവായമന്ത്രം ജപിച്ചു. ആ ദേവപുത്രന് പന്നിയായി ജനിക്കേണ്ടിവന്നില്ല. എന്നു മാത്രമല്ല ശുഭജന്മം കിട്ടുകയും ചെയ്തു. വരാൻപോകുന്ന ദുഷ്കൃതം കണ്ട് സുപ്രഭൻ നിലവിളിച്ചതുപോലെ ഞാനും മഹാരാജാവിനു വരാൻപോകുന്ന ദുഷ്കൃതമോർത്ത് ദുഃഖിക്കുകയാണ്.

ഇതു കേട്ടയുടൻ ഇന്ദ്രൻ സുപ്രഭനു പറഞ്ഞുകൊടുത്തതുപോലെ രക്ഷോപായം വല്ലതുമുണ്ടെങ്കിൽ പറഞ്ഞുതരണമെന്ന് വീരവരൻ പൃഥിവിയോടു പറഞ്ഞു. പൃഥിവി പറഞ്ഞ ഉപായമിതാണ്: വീരവരാ ചണ്ഡികാദേവിയുടെ ക്ഷേത്രത്തിൽ നിങ്ങളുടെ പുത്രനെ ബലിയായി കൊടുക്കുന്നപക്ഷം അതു് വിക്രമതുംഗന്റെ രക്ഷക്കുപായമായിത്തീരും. അതു കേട്ടയുടൻ

വീരവരൻ പറഞ്ഞതിതാണ്: പൃഥിവി വിഷാദിക്കേണ്ടതില്ല. ഇതു് ഉടൻ ഞാൻ സാധിക്കുന്നതാണ്. പൃഥിവി നിലവിളി നിറുത്തി മൌനമായി. വീരവരൻ സ്വന്തവീട്ടിലേക്കു മടങ്ങി പത്നിയെ സംഗതി മനസ്സിലാക്കി. എന്താണ് ചെയ്യാൻ പോകുന്നതെന്നുള്ള വസ്തുത പുത്രനേയും മനസ്സിലാക്കി. സത്വവരൻ എന്ന യഥാർത്ഥനാമാവായ പുത്രൻ ക്ഷേമങ്കരനായ രാജാവിനുവേണ്ടി താൻ ബലിയായിത്തീരുമെന്നു മാതാപിതാക്കന്മാരിൽനിന്നുംശ്രവിച്ച് ആനന്ദത്തോടുകൂടി മധുരസ്വരത്തിൽ ഈവിധം പറഞ്ഞു:

അഹോ ധന്യോ ഽസ്മി യത് പ്രാണൈഃ
രക്ഷ്യതേ മേദിനീപതിഃ
തസ്യ പ്രഭോരിയദ് ഭുക്തം
അധുനാ ശോധ്യതേ ചിരം.

അഹോ ഞാൻ ധന്യനാണ്. എന്റെ പ്രാണനെക്കൊണ്ട് ഭൂമിപാലനെ രക്ഷിക്കുവാൻ പോകുന്നു. ആ പ്രഭുവിന്റെ സമ്പത്തു് എത്ര അനുഭവിച്ചു. ഇതാ എന്നേക്കും അതിനു പ്രതിഫലം നൽകുന്നു. എന്നു പറഞ്ഞിട്ട് അച്ഛനമ്മമാരുടെ അഭിപ്രായം ആ ശുദ്ധാശയൻ അംഗീകരിച്ചു. ഇവരുടെ പിന്നിൽ വേഷംമാറി പ്രയാണംചെയ്തുകൊണ്ടിരുന്ന വിക്രമതുംഗൻ അതെല്ലാം കേട്ടു. ആ ഘോരരാത്രിയിൽ വീരവരൻ തന്റെ പുത്രനായ സത്വവരനെ തോളിൽ എടുത്തുംകൊണ്ട് തന്റെ പത്നിയായ ധമ്മവതിയോടും മകളായ വീരവതിയോടും കൂടി വീട്ടിൽനിന്നും പുറപ്പെട്ടു. രണ്ടു ദമ്പതികളും അവരുടെ പുത്രനായ സത്വവരനും പുത്രിയായ വീരവതിയും ചണ്ഡികാക്ഷേത്രത്തിലെത്തി. ക്ഷേത്രത്തിൽ കടന്ന് മകനെ തോളിൽനിന്നുമിറക്കിയപ്പോൾ മകനായ സത്വവരൻ ഇപ്രകാരം പ്രാർത്ഥിച്ചു. "അമ്മയുടെ പാദപത്മങ്ങളിൽ എന്റെ പ്രണാമം. ഞങ്ങളുടെ രാജാവായ വിക്രമതുംഗൻ എന്റെ പ്രാണദാനംകൊണ്ട് നീണാൾ വാഴട്ടെ. വിക്രമതുംഗന്റെ രാജ്യവും നിരുപദ്രവമായിത്തീരട്ടെ.' ഇതു കേട്ടയുടൻ അമ്മയായ ധർമ്മവതി പുത്രനെ അനുമോദിച്ചു: അനന്തരം രാജാവിനു ശ്രേയസ്സുണ്ടാകട്ടെ എന്നു പറഞ്ഞു് വീരവരൻ മകന്റെ തല വേറാക്കി ബലിയായി സമർപ്പിച്ചു. അപ്പോൾ പുത്രനെ ഉപഹാരമായി നൽകിയതുകൊണ്ട് നീ നിന്റെ രാജാവിനെ രക്ഷിച്ചിരിക്കുന്നു എന്നൊരു ദിവ്യവാണി കേൾക്കാറായി. ഇതെല്ലാം ഒളിച്ചുനിന്ന് വിക്രമതുംഗൻ കണ്ടുകൊണ്ടിരിക്കുകയായിരുന്നു. തന്റെ സഹോദരൻ ബലിപീഠത്തിൽ വധിക്കപ്പെട്ടതു കണ്ട് അനിയത്തിയായ വീരവതി ദുഃഖാർത്തയായി പെട്ടെന്ന് മരിച്ചു. ഇതു കണ്ട് വീരവരന്റെ ഭാര്യ ധർമ്മവതി ഭർത്താവിനോടു കൈ കൂപ്പിക്കൊണ്ട് ഇങ്ങിനെ പറഞ്ഞു: നാഥാ രാജാവിന്റെ ശ്രേയസ്സ് സമ്പാദിച്ച് അത്രത്തോളം മനോരഥം ഫലിച്ചു. ചേട്ടന്റെ വിപത്തുകണ്ട ദുഃഖത്താൽ ഈ പെൺകുഞ്ഞും ഇപ്പോൾ മരിച്ചു. ഇപ്പോൾ സന്താനമില്ലാത്ത എന്റെ പ്രാണൻ നിരർത്ഥകമാണ്. ഒരു ചിതയുണ്ടാക്കണം. മരിച്ച സന്താനങ്ങളുടെ ശരീരത്തോടുകൂടി ഞാനും ആ ജ്വലിക്കുന്ന ചിതയിൽ പ്രവേശിക്കുവാൻ പോകുന്നു എങ്കിലും ഒടുവിലെനിക്കു പറയാനുള്ളതു് ഇതാണ്: (ഭൂയോ ഭൂയോഽപി മേ ഭൂയാഃ ത്വമേവാഽപ്രതിമഃ പതി:) മേലും ജന്മംതോറും അസദൃശനായ അങ്ങുതന്നെ എനിക്കു ഭർത്താവായിത്തീരട്ടെ. ഈ വിധം ആവർത്തിച്ചു പ്രാർത്ഥിക്കുന്ന പ്രിയയെ നോക്കി മറ്റൊന്നും പറയാനാവാതെ വീരവരൻ ഒരു പട്ടടയുണ്ടാക്കി. അനന്തരം രാജാവിനു ശ്രേയസ്സു ഭവിക്കട്ടെ എന്നു പിന്നേയും പിന്നേയും പറഞ്ഞുകൊണ്ട് ധമ്മവതി മക്കളോടുകൂടി പതറാതെ ചിതാപ്രവേശനംചെയ്തു. മറവിൽ നിന്നുകൊണ്ട് വിക്രമതുങ്ഗൻ വൃത്താന്തമെല്ലാം കണ്ടു മനസ്സിലാക്കി. എനിക്കുവേണ്ടി ഇത്ര മഹാത്യാഗം ചെയ്ത ഇവരുടെ കടപ്പാടു ഞാനെങ്ങിനെയാണ് തീർക്കുക? എന്നദ്ദേഹം പര്യാകുലചിത്തനായി. അപ്പോൾ ധീരഹൃദയനായ വീരവരനും ഇങ്ങിനെ ചിന്തിക്കുവാൻ തുടങ്ങി. എന്റെ സ്വാമിയിൽനിന്നും സ്വപ്രയത്നംകൊണ്ടു ലഭിച്ച വിശ്രുതമായ വേതനമാണ് ഞാൻ അനുഭവിച്ചിരിക്കുന്നതു്. പത്നിയും സന്താനങ്ങളും മരിച്ച ശേഷം ഏകാകിയായി വാഴാനെനിക്കുത്സാഹമില്ല. കുടുംബത്തെ നശിപ്പിച്ചിട്ട് ആത്മംഭരിയായി ജീവിക്കുന്നതു് ലജ്ജാവഹമാണെന്നദ്ദേഹം അടിതാർ കൂപ്പി ചണ്ഡികാദേവിയോടറിച്ചു. എന്റെ പ്രാണനോളംതന്നെ സമമായി ഞാൻ കരുതുന്ന എന്റെ യജമാനൻ

ഇനിയും അധികം ജീവിക്കട്ടെ എന്നു പറഞ്ഞുംകൊണ്ടു് കഴുത്തറുത്തു് ദേവിയുടെ മുമ്പിൽ ബലിയായി സമർപ്പിച്ചു. ഇതെല്ലാം നേരിട്ടു കണ്ണുകൊണ്ടു കണ്ട വിക്രമതുംഗമഹീപതിയുടെ മനസ്സ് ആശ്ചര്യംകൊണ്ടും വിഷാദംകൊണ്ടും ലജ്ജകൊണ്ടും തളർന്നു. ഈ വീരവരൻ ചെയ്തതുപോലെ ആരും ചെയ്തിട്ടുള്ളതായി കണ്ടിട്ടും കേട്ടിട്ടുമില്ല. കഷ്ടം! എനിക്കുവേണ്ടി കളത്രപുത്രന്മാരോടുകൂടി ഈ ബ്രാഹ്മണൻ പ്രാണദാനം ചെയ്തു. ഇവർക്കെങ്ങിനെയാണു് പുനരുജ്ജീവനമുണ്ടാവുക? ഇവരെല്ലാം മരിച്ചശേഷം പശുവിനെപ്പോലെ ഞാൻ ജീവിച്ചതുകൊണ്ടെന്തു പ്രയോജനം. എന്റെ തലകൂടി അറുത്തു് ചണ്ഡികാദേവിക്കു് അർച്ചിക്കുകതന്നെയാണു ഭേദം. ആ ധീരൻ തന്റെ നിശ്ചയം ഭക്തിപൂർവ്വം ദേവിയോടു് ഇപ്രകാരം അറിയിച്ചു.

ഈശ്വരസ്യ പരാശക്തിഃ
പഞ്ചകൃത്യസ്വരൂപസ്യഃ
ഏകാ വിജയസേ ദേവി
ചണ്ഡികേത്യഭയപ്രദാ

ഹൃദയസ്ഥായിനീ ത്വം മേ
വിശ്വാത്മാ ചാവഗച്ഛസി
ത്വദ് ഭക്തി വിമുഖോ ദേവി
കദാചിദപി ചേദഹം

ആജന്മസേവിതഃ പ്രായഃ
സാമാന്യോഽപി ഫലേ ജനഃ
അദ്വിതീയാ ഭഗവതീ ന
ജാനേ കിം കരിഷ്യതി.

ഹേ ദേവി, ചണ്ഡികയെന്ന പേരിൽ സർവ്വപ്രാണികൾക്കും അഭയദാനം ചെയ്തുകൊണ്ടു് പരമേശ്വരന്റെ സൃഷ്ടി, സ്ഥിതി, സംഹാരം, വിലയം, അനുഗ്രഹം എന്നീ അഞ്ചു കൃത്യങ്ങളുടെ സ്വരൂപത്തിൽ ശക്തിയായി അവിടന്നു മാത്രം വിജയിക്കുന്നു. എന്റെ ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന വിശ്വാത്മാവും അവിടുന്നാണെന്നു് അവിടത്തേക്കറിയാം. സാമാന്യഫലങ്ങൾക്ക വേണ്ടി ജന്മം മുതൽ അന്യരാൽ സേവിക്കപ്പെട്ട ഞാൻ എപ്പോഴെങ്കിലും അമ്മയോടു ഭക്തിയററവനായി ഇരുന്നിട്ടുണ്ടെങ്കിൽ എന്നോടു് അദ്വിതീയയായ ഭഗവതി എന്തുചെയ്യുമെന്നു് എനിക്കറിയാൻ വയ്യ. എന്നു പറഞ്ഞുകൊണ്ടു തന്റെ വാളെടുത്തു സ്വന്തം കഴുത്തിൽ പ്രയോഗിച്ചു. ഉടൻ "സാഹസം ചെയ്യരുതു്" എന്നൊരു ദിവ്യവാണിയുണ്ടായി. നിലംപതിച്ചു് ദീർഘനേരം പ്രണാമം ചെയ്ത വിക്രമതുംഗന്റെ മുമ്പിൽ പ്രത്യക്ഷയായ തേജോമയിയായ ചണ്ഡികാദേവി ഈ വിധം അഭയമരുളി. "പുത്രാ വിക്രമതുംഗാ നീ എന്റെ ഭക്തിരസത്തിനു പാത്രമാണു്. ഞാൻ പ്രസന്നയായിരിക്കുന്നു. വത്സാ ആശിച്ച വരം പ്രാർത്ഥിച്ചാലും." കുടുംബത്തോടുകൂടി വീരവരന്റെ പ്രാണൻ തിരിച്ചുതരണമെന്നുള്ള വരം മാത്രമാണു് പുണ്യതല്പരനായ മഹീപാലൻ യാചിച്ചതു്. 'ഏവമസ്തു' എന്നു ചണ്ഡികാദേവി കല്പിച്ചു. വീരവരനും സത്വവരനും ധർമ്മവതിയും വീരവതിയും ഉറക്കത്തിൽനിന്നും എഴുന്നീററവരെപ്പോലെ ഉടൻ ഉജ്ജീവിക്കുന്നതായി കണ്ടു. ഭസ്മമായിത്തീർന്ന ചിതയിൽനിന്നും ഇവരുടെ ആഗമനം മഹാദേവിയുടെ മഹാകൃപയുടെ സാക്ഷിയായിത്തീർന്നു. അപ്പോൾ മുതൽ വിക്രമതുംഗൻ ഒരു വലിയ ദേവീഭക്തനായി നിഷ്കണ്ടകം രാജ്യം ഭരിച്ചു. (മഹാമാഹേശ്വരനായ ജയദ്രഥകവിയുടെ ഹരചരിത ചിന്താമണി എന്ന സംസ്കൃത കൃതിയിൽനിന്നും മലയാളത്തിലേക്കാക്കപ്പെട്ടതാണു് ഈ കഥ. രാജ്യം ഭരിക്കുന്ന രാജാവിന്റെ ആർത്തിനിവാരണത്തിനുള്ള ജാഗ്രൂകത, സേവകന്മാരുടെ സ്വാമിഭക്തി, ദമ്പതികളുടേയും സന്താനങ്ങളുടേയും അംഗാംഗീഭാവവും അനുസരണയും, ഉപകാരപ്രത്യുപകാരത്തിനു വേണ്ടിയുള്ള അളവററ ത്യാഗസന്നദ്ധത, പരാശക്തിയുടെ കാരുണ്യംകൊണ്ടു് ദുസ്തരദുഃഖങ്ങളിൽനിന്നും കരകയറുവാനുള്ള സൌഭാഗ്യം ഇവയെല്ലാം കവിയുടെ ഇംഗിതമായിരുന്നുവെന്നു് ഈ കഥയിൽനിന്നും സ്ഫുടമാകുന്നു. —പത്രാധിപർ.)

# ഭാരതീയസംസ്കാരത്തിനു തത്വജ്ഞാനവിഷയത്തിൽ കേരളത്തിന്റെ സംഭാവന

ഭാരതീയസംസ്കാരമെന്നതു വളരെ തെററിദ്ധരിക്കപ്പെട്ടു വരുന്ന ഒരു വാക്കാണ്. അതു് ആട്ടവും പാട്ടും മാത്രമാണെന്നു വരെ എത്തിയിരിക്കുന്നു. ഭാരതീയരെ സർവ്വ വ്യവഹാരങ്ങളിലും പ്രവർത്തിപ്പിക്കുന്നതേതോ അതാണു ഭാരതീയ സംസ്കാരം. സംസ്കാരമുണ്ടാകുന്നതു പൂർവ്വാനുഭവത്തിൽ നിന്നാണ്. പ്രാചീനമഹർഷിമാർ ബോധപൂർവ്വം ചെയ്തു തലമുറകളായി സഞ്ചയിച്ച അനുഭൂതിയിൽനിന്നാണ് ഭാരതീയസംസ്കാരം ഉദിച്ചതു്. ഇരുമ്പുകൊണ്ടുള്ള മാംസപേശികളും ഉരുക്കുകൊണ്ടുള്ള സിരാതന്തുക്കളും ഇടിമിന്നൽപോലത്തെ ബുദ്ധിയുമുള്ള കരുത്തരിൽ കരുത്തരായ അവർ കഠിനതപസ്സു കൊണ്ടും ദീർഘമായ ധ്യാനയോഗംകൊണ്ടും അപ്പപ്പോൾ ദർശിച്ച സത്യങ്ങൾ വാഗ്വജ്രങ്ങളായ മന്ത്രങ്ങളായി യദൃച്ഛയാ വെളിപ്പെട്ടു പൊട്ടിത്തിളങ്ങി. മന്ത്രസാഗരമാണ് വേദങ്ങളും ഉപനിഷത്തുകളും. വേദാർത്ഥത്തെ ജീവിതസന്ദർഭത്തിൽ വിനിയോഗിക്കുന്നതാണ് സ്മൃതികൾ. അതുതന്നെ ചരിത്രകഥാരൂപേണ വിസ്തരിക്കുന്നതു പുരാണേതിഹാസങ്ങൾ. മൂന്നു പ്രമാണങ്ങളും മൂന്നു പാവനങ്ങളുംകൊണ്ടു് ആത്മദർശനം സാധിക്കയാണ് പരമപുരുഷാർത്ഥം. മൂന്നു പ്രമാണങ്ങൾ പ്രത്യക്ഷം, അനുമാനം, ശ്രുതി; മൂന്നു പാവനങ്ങൾ യജ്ഞം, ദാനം, തപസ്സ്. ഇതു യുഗങ്ങളായി നടന്നുവരികയാണ്. ആർഷസംസ്കാരം തന്നെയാണ് ഭാരതീയസംസ്കാരം. അതു പരമപുരുഷാർത്ഥമാർഗ്ഗമാണ്, ആത്മവിദ്യ അഥവാ വേദാന്തമാണ്. ധർമ്മാർത്ഥകാമങ്ങളെന്ന മററു പുരുഷാർത്ഥങ്ങളും നൃത്തഗീതസാഹിത്യാദികളായ സർവ്വവും അതിനാൽ പ്രവർത്തിതങ്ങളും അതിന്റെ ബോധകങ്ങളും മാത്രം.

ആത്മദർശി സ്വയം രസശേവധിയാണ്. അവിടത്തെ വിഗ്രഹം ആശ്ചര്യകലാശില്പമാണ്. അവിടത്തെ അംഗചേഷ്ടകൾ നാട്യശാസ്ത്രത്തിന്റെ മഹാഭാഗ്യമാണ്. അഖണ്ഡാനന്ദാനുഭൂതിയിൽ നിന്നൂർന്നൊഴുകുന്ന അവിടത്തെ തിരുവചനങ്ങളെക്കൊണ്ടു് ആത്മലാഭം കൈവരുത്തുവാൻ സംഗീതവും സാഹിത്യവും പ്രതിസ്പർദ്ധിക്കയാണ്. ആ അമൃതരസത്തെ ആവിഷ്കരിക്കാനുള്ള അനതിസഫലയത്നമാണ് വിശ്വസാഹിത്യസർവ്വസ്വം. ആ അത്ഭുതാനന്ദത്തെ വീണ്ടും കൊണ്ടുവരാനത്രെ സംഗീതശാസ്ത്രം മുഴുവൻ ആയിരം കളകണ്ഠങ്ങളിലും ആയിരം വാദ്യവിശേഷങ്ങളിലുംകൂടി കിണഞ്ഞു നോക്കുന്നതു്. ഇപ്രകാരം സർവ്വവും ആത്മാവിലും ആത്മജ്ഞാനിയിലും ആത്മവിദ്യയിലും സമന്വയിക്കുന്നു. ഇതു അത്ഭുതമാണ് ഭാരതീയസംസ്കാരം.

ഇങ്ങിനെയുള്ള ഭാരതീയസംസ്കാരത്തിനു തത്വജ്ഞാനവിഷയത്തിൽ കേരളത്തിന്റെ സംഭാവനയെന്തെന്നു നോക്കുമ്പോൾ ശ്രീ ശങ്കരാചാര്യസ്വാമികൾ നമ്മുടെ കണ്ണുകളുടെ ദർശനപരിധി മുഴുവനേ കവർന്നുകളയുന്നു. ശ്രീമദ് വിവേകാനന്ദസ്വാമികൾ പറയുംപോലെ ‘‘പതിനാറു വയസ്സു തികയാത്ത ഒരു ബാലന്റെ കൃതികൾ ലോകത്തിലെ അത്ഭുതങ്ങളാണ്. ആചാര്യപാദങ്ങളുടെ മതപ്രകാരം—അവിടത്തെ മതം വേദാന്തമല്ലാതെ മററൊന്നുമല്ല—അദ്വൈതമായ ആത്മതത്വത്തെ അറിയുന്ന ധീരന്മാർക്കേ ശാശ്വതശാന്തിയുള്ളു.

നിത്യോ നിത്യാനാം ചേതനശ്ചേതനാനാം
ഏകോ ബഹൂനാം യോ വിദധാതി കാമാൻ
തമാത്മസ്ഥം യേഽനു പശ്യന്തി ധീരാ-
സ്തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം.

അതുകൊണ്ടു് ആ കരുണാനിധി അദ്വൈതാമൃതത്തെ ഭാഷ്യങ്ങൾ, പ്രകരണഗ്രന്ഥങ്ങൾ, സ്തോത്രങ്ങൾ, ഇവയിലൂടെ ഉത്തമ–മദ്ധ്യമ–മന്ദമതികൾക്കു് യഥാധികാരം വിളമ്പിക്കൊടുത്തു. പരദേവതയും, ആത്മതത്വവും ഒന്നെന്നു തടവറററിഞ്ഞു പരമവിഭൂതികാഷ്ഠയെ പ്രാപിച്ച തനിക്കു മാത്രമുള്ള ഈ സമ്പത്തിൽ സ്വയം ലജ്ജിച്ചു. ജനദുഃഖം കണ്ടു കരുണാക്രാന്തമാനസനായിട്ടാണ് അവിടന്നു കൃതികൾ രചിച്ചതെന്നു

ശിഷ്യാഗ്രണിയായ പദ്മപാദാചാര്യർ പറയുന്നു. അവിടുന്ന് ഈശം കേനം, കഠം, പ്രശ്നം, മുണ്ഡം, മാണ്ഡൂക്യം, തൈത്തിരീയം, ഐതരേയം, ഛാന്ദോഗ്യം, ബൃഹദാരണ്യകം, ശ്വേതാശ്വതരം എന്നീ പതിനൊന്നുപനിഷത്തുകൾക്കും ഉപനിഷത്സാരമായ ഗീതക്കും ഉപനിഷദ്വിചാരപരമായ ബ്രഹ്മസൂത്രങ്ങൾക്കും സനത്സുജാതീയത്തിനും വിഷ്ണുസഹസ്രനാമത്തിനും ഭാഷ്യങ്ങൾ രചിച്ചു. ആത്മബോധം, ഉപദേശസാഹസ്രി, വിവേകചൂഡാമണി മുതലായ പ്രകരണഗ്രന്ഥങ്ങളിൽ അദ്വൈതവേദാന്തത്തെ ലളിതമായി പ്രതിപാദിച്ചു. സൌന്ദര്യലഹരി, പ്രപഞ്ചസാരം എന്ന രണ്ടു തന്ത്രഗ്രന്ഥങ്ങളും പാതഞ്ജലയോഗസൂത്രങ്ങൾക്ക വ്യാസഭാഷ്യത്തിനുള്ള വിവരണവും എഴുതി. സർവ്വദേവതകളെയും ഉപനിഷത്സാരസംഭൃതവും സാഹിത്യരസാർദ്രവുമായ പദങ്ങളെക്കൊണ്ടു ബ്രഹ്മദൃഷ്ട്യാ സ്തുതിച്ചു. വിഷ്ണുഭുജംഗം, ശിവഭുജംഗം, മുതലായ സ്തോത്രങ്ങളിലൂടെ ഒരു നവസാഹിത്യശാഖയെ തന്നെ ഉൽഘാടനം ചെയ്തു. ഇതിനുപുറമെ സാധനപഞ്ചകം മുതലായ വേദാന്തസംഗ്രഹങ്ങളും രചിച്ചു. എങ്ങിനെയായാലാണ് സംസാരികൾക്ക് അസംസാരിയായ ആത്മതത്വം എളുതായറിയാനാവുക എന്ന ഉൽകണ്ഠ അവിടുത്തെ കൃതികളിലെല്ലാം കാണാൻ കഴിയും.

ഭഗവാൻ ഭാഷ്യകാരൻ ശ്രുതിശിരസ്സായ വേദാന്തത്തെ ദർശനങ്ങൾക്ക ചൂഡാമണിയാക്കുക മാത്രമല്ല, മാനവബുദ്ധിക്ക മകുടാലങ്കാരം കൂടെയാക്കുകയാണു ചെയ്തതു. പ്രൊഫസർ ലെവി എന്നൊരു ഫ്രഞ്ചുദേശത്തെ പണ്ഡിതൻ ആചാര്യപാദങ്ങളുടെ ബ്രഹ്മസൂത്രഭാഷ്യത്തിലെ ചില വരികൾ പൊന്നോലയിലെഴുതി ചുരുളാക്കി കണ്ഠാഭരണമായി ധരിച്ചിരുന്നു എന്നു കേട്ടിട്ടുണ്ട്. സർവ്വതന്ത്രസ്വതന്ത്രനെന്ന ബഹുമതിക്ക സർവ്വഥായോഗ്യനായ ശ്രീ വാചസ്പതി മിശ്രൻ തന്റെ ചരമകൃതിയായ ഭാമതിയ്ക്ക് ബ്രഹ്മസൂത്രഭാഷ്യടീകയ്ക്ക്— മംഗളാചരണം ചെയ്തിട്ടു പ്രാർത്ഥിക്കയാണ്, തന്റെ വാക്കുകളാകുന്ന ഓടവെള്ളം ഭഗവദ്പാദരുടെ ഭാഷ്യമായ ഗംഗാജലത്തിൽ കലന്നു പരിശുദ്ധമാകട്ടെ എന്നു! മാധവാചാര്യനെന്നറിയപ്പെടുന്ന സായണാചാര്യർ തന്റെ ശങ്കരദിഗ്വിജയകാവ്യത്തിൽ ആചാര്യപാദങ്ങളുടെ ഭാഷ്യത്തെ എത്ര വാഴ്ത്തിയിട്ടും മതിവരാതെ പറഞ്ഞു നിർത്തുകയാണ്.

വിദ്വജ്ജാലതപഃ ഫലം
ശ്രുതി വധൂധമ്മില്ലമല്ലീസ്രജം
സദ്വൈയാസികസൂത്രമുഗ്ദ്ധ
മധുരാഗണ്യാതി പുണ്യോദയം
വാഗ്ദേവീ ചിരഭാഗ്യഭോഗ്യ
വിഭവപ്രാഗ്ഭാര കോശാലയം
ഭാഷ്യം തേ നി ബന്തി ഹന്ത ന
പുനർ യേഷാം ഭവേ സംഭവഃ

ഭഗവാൻ ഭാഷ്യകാരനെന്ന് ആചാര്യസ്വാമികളെ ആദരഭരത്തോടെ പറഞ്ഞുപോകുന്നതിലെന്താശ്ചര്യം? എന്താണവിടുത്തെ ഭാഷ്യങ്ങളുടെ മഹിമ? ശാസ്ത്രാചാര്യ പ്രസാദസമ്പന്നരായ ഉജ്ജ്വലബുദ്ധികൾക്ക മാത്രം അഭിഗമ്യവും ആസ്വാദ്യവുമായിരുന്ന ഉപനിഷന്മന്ദാകിനിയെ അവിടുന്നു സാധക ജനങ്ങളുടെ ഇടയിലേക്ക ഭാഷ്യപ്രവാഹം വഴി ഒഴുക്കിക്കൊണ്ടുവന്നു. വേദാന്തസൂത്രങ്ങളെന്ന പരമേശ്വരജടകളിലൊളിച്ച വേദാന്തവിയദ് ഗംഗയെ പ്രസാദിപ്പിച്ച് ഭാഷ്യാമൃതത്തിലൂടെ വെളിപ്പെടുത്തി. തക്പ്രഭാനിഭ്യങ്ങളും താർക്കികഭയങ്കരങ്ങളുമായിരുന്നു അവിടുത്തെ വാദദംഭോളികൾ. അവിടത്തെ കൃതികളെല്ലാം തന്നെ തൃഷ്ണയെന്ന സന്നിപാതജ്വരത്തിനുള്ള ചികിത്സയാണ്, ജ്ഞാനവിരാഗഭേഷജമാണ്:—

പ്രായുജ്യതൃഷ്ണാജ്വരനാശകാരണം
ചികിത്സിതം ജ്ഞാനവിരാഗഭേഷജം
ന യാതി കാമജ്വരസന്നിപാതജാം
ശരീരമാലാം ശതയോഗദുഃഖിതാം.

ആചാര്യസ്വാമികളുടെ സിദ്ധാന്തത്തെ ബ്രഹ്മസൂത്രഭാഷ്യത്തിൽനിന്നു ചുരുക്കിപ്പറയാം:—

ആത്മാവും അനാത്മാവും ഇരുട്ടും വെളിച്ചവും പോലെ വിരുദ്ധസ്വഭാവങ്ങളായ രണ്ടു പദാർത്ഥങ്ങളാണ്. അവയിൽ ഒന്നു മററതോ ഒന്നിൻെറ ധർമ്മങ്ങൾ മററതിൻേറതോ ആകുക തീരെ ചേരാത്തതാണ്. അപ്പോൾ ഒന്നു മററതെന്ന തോന്നൽ പിഴയെന്നു വരുന്നതു യുക്തം. എങ്കിലും അന്യോന്യം അന്യ

സിച്ച്—മാറി ധരിച്ച്—സത്യവും അനൃതവും കൂട്ടിക്കുഴച്ച് ഇതു ഞാൻ ഇതെന്റെ എന്നിങ്ങനെ സ്വാഭാവികമായിരിക്കയാണ് ഈ ലോകവ്യവഹാരം. അദ്ധ്യാസമെന്നാൽ അതല്ലാത്തതിൽ അതെന്ന നിശ്ചയമത്രേ. ബാഹ്യധർമ്മങ്ങളെയും ദേഹധർമ്മങ്ങളെയും ഇന്ദ്രിയധർമ്മങ്ങളെയും അന്തഃകരണധർമ്മങ്ങളെയും ആത്മാവിലും പ്രത്യഗാത്മാവിനെ അന്തഃകരണാദികളിലും അധ്യസിച്ച സംസാരം നിത്യപ്രവൃത്തമെന്നു സർവ്വലോകപ്രത്യക്ഷമാണ്. ഈ തെറ്റിദ്ധാരണയുടെ ഉന്മൂലനാശത്തിനായി ആത്മജ്ഞാനമരുളാനാണ് സർവ്വവേദാന്തങ്ങളും ആരംഭിക്കുന്നതു്. ആത്മാവാകട്ടെ പ്രസിദ്ധമാണ്. അല്ലെങ്കിൽ സർവ്വലോകരും ഞാനില്ലെന്നു നിനയ്ക്കണം. അങ്ങനെയില്ല, ആത്മാവു ബ്രഹ്മമാണുതാനും. പക്ഷേ അതു് ആ നിലയിൽ അറിയപ്പെടുന്നില്ല. ആത്മാവു് ദേഹമാണ്, ഇന്ദ്രിയങ്ങളാണ്, മനസ്സാണ്, ക്ഷണികവിജ്ഞാനമാണ്, കർത്താവാണ്, ഭോക്താവാണ്, ഈശ്വരനാണ് എന്നൊക്കെ പലർക്കും പല അഭിപ്രായമാണ്. അതിൽ വിചാരം ചെയ്യാതെ ഏതെങ്കിലുമൊന്നു കരുതുന്നവൻ നിശ്രേയസത്തിലെത്തുകയില്ല. അനർത്ഥത്തിൽ വീഴുകയും ചെയ്യും. കാളവാൽ പിടിച്ച കരുടനെപ്പോലെ ആത്മാവു ബ്രഹ്മംതന്നെയെന്നതിൽ സർവ്വവേദാന്തങ്ങളും സമന്വയിക്കുന്നു. ബ്രഹ്മം അഥവാ ഈശ്വരൻ ജഗത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവുമാണ്. ഏകമായ ബ്രഹ്മം അവിദ്യാകൃതവും നാമരൂപാത്മകവും അനിർവ്വചനീയവുമായ മായകൊണ്ടു ജഗത്തായി കാണപ്പെടുന്നു. ബ്രഹ്മാത്മവിജ്ഞാനത്തിനു മുമ്പു ജഗത്തും ജഗദ്വ്യവഹാരവും സത്യം തന്നെ, ഉണരുന്നതിനു മുൻപു സ്വപ്നവും സ്വപ്നവ്യവഹാരവുംപോലെ. സാധനചതുഷ്ടയസമ്പത്തിയോടുകൂടി ഈശ്വരനെ ആത്മാവെന്നുപാസിച്ചു മോക്ഷം പ്രാപിക്കേണ്ടതാണ്.

ഇപ്പറഞ്ഞതൊന്നും ആചാര്യപാദരുടെ സ്വന്തമല്ല. എല്ലാം വേദാന്തപ്രസിദ്ധങ്ങളാണ്. എങ്കിലും അവിടുന്നു് അതിഗഹനവിഷയങ്ങളെ കൈകാര്യം ചെയ്യുമ്പോൾ അതിനൊരു സ്വാരസ്യവും സൗന്ദര്യവും വേറെതന്നെയാണ്. ഉദാഹരണമായി അവിടുന്നു മായാപഞ്ചകത്തിൽ മായയെ 'അഘടിതഘടനാപടീയസീ, എന്നു പറയുന്നതു മനുഷ്യനു മറക്കാൻ കഴിയുമോ?

"നിരുപമനിത്യനിരംശകേഽപ്യഖണ്ഡേ
മയി ചിതി സർവ്വവികല്പനാദി ശൂന്യേ
ഘടയതി ജഗദീശ ജീവഭേദം
ത്വ ഘടിത ഘടനാ പടീയസീ മായാ"

ഭാഷ്യകാരന്റെ വാദശൈലിയെക്കുറിച്ചും ഒരു വാക്ക്. സാംഖ്യഖണ്ഡനം കഴിഞ്ഞു് നൈയായികാദികളെ വേറെ ഖണ്ഡിക്കാതെ "പ്രധാനമല്ലനിബർഹണന്യായേന" എല്ലാവരേയും മടക്കിയതായി കരുതിക്കൊള്ളാൻ പറയുന്നു. ഒന്നാമദ്ധ്യായത്തിൽ സാംഖ്യനെ ശ്രുതിവാക്യവിചാരണയിൽ തീർത്തു തോല്പിച്ചിട്ടു രണ്ടാമദ്ധ്യായത്തിന്റെ ഒന്നാംപാദത്തിൽ സ്മൃതിബലത്തിൽ വീണ്ടും എന്തിനാക്ഷേപിക്കുന്നു എന്ന ചോദ്യം ഉയർത്തി സമാധാനിപ്പിക്കുന്നു. "സ്വതന്ത്രപ്രജ്ഞന്മാർക്ക് ഇനി ആക്ഷേപം വേണ്ട. ജനങ്ങൾ പ്രായേണ പരതന്ത്രപ്രജ്ഞന്മാരാണ്, സ്വാതന്ത്ര്യമായി ശ്രുത്യർത്ഥം ഉറപ്പിച്ചറിയാനാകാത്തവരാണ്. പ്രഖ്യാതന്മാർ രചിച്ച സ്മൃതികളിൽ പോയുറയ്ക്കും, ആ ബലത്തിൽ ശ്രുത്യർത്ഥവും ധരിക്കും. സ്മൃതിപ്രണേതാക്കളിലുള്ള ബഹുമാനംകൊണ്ടു ഞങ്ങളുടെ വ്യാഖ്യാനങ്ങളിൽ വിശ്വസിക്കുകയുമില്ല." എന്നു സവിനയം പുനരാക്ഷേപത്തിനു പുറപ്പെടുന്നു. രണ്ടാമദ്ധ്യായത്തിന്റെ രണ്ടാംപാദത്തിൽ സാംഖ്യാഭിമതത്തെ സ്വതന്ത്രയുക്തികൊണ്ടു പ്രതിഷേധിക്കാൻ മുതിരുവാൻ "മുമുക്ഷുക്കൾക്കു മോക്ഷസാധനമെന്ന നിലക്കു സമ്യഗ്ദർശനം നിരൂപണം ചെയ്യുമ്പോൾ വെറും സ്വപക്ഷസ്ഥാപനം മാത്രം പോരേ?" "കിം പരപക്ഷനിരാകരണേന പരവിദ്വേഷകരണേന?" എന്നിങ്ങനെ സരസമായി ശങ്കിപ്പിച്ചു സമാധാനിപ്പിച്ചു പോകുന്നുണ്ടു്. "ആത്മേതി തൂപഗച്ഛന്തി ഗ്രാഹയന്തി ച" എന്ന സൂത്രത്തിന്റെ ഭാഷ്യത്തിൽ "പ്രബോധത്തിനു

ദൃശ്യ മാത്രമാണ് സംസാരിത്വം" എന്നു പറഞ്ഞിട്ടൊരു സംഭാഷണം: "ഈ അപ്രബോധം ആർക്ക്?" "ചോദിക്കുന്ന നീയുണ്ടല്ലോ, ആ നിനക്കുതന്നെ." "ഞാൻ ഈശ്വരൻ തന്നെ എന്നു ശ്രുതി പറഞ്ഞിട്ടില്ലേ?" "എന്നാൽ നീ പ്രബുദ്ധനാണ്. ആർക്കും അപ്രബോധമില്ല."

ഭഗവത്പാദരുടെ പ്രസന്നഗംഭീരമായ ഭാഷ്യം പാഠനം ചെയ്യാൻ നമുക്കു ഭാഗ്യമുണ്ടാകട്ടെ!

വേദാന്തവാക്യപുഷ്പേഭ്യോ
ജ്ഞാനാമൃതമധൂത്തമം
ഉജ്ജഹാരാളിവദ്യോ നസ്തസ്മൈ
ശ്രീ ഗുരവേ നമഃ

(ആകാശവാണിയുടെ സദയാനുവാദം 4-8-'62ൽ പ്രസാരണം ചെയ്തത് സ്വാമി ത്രൈലോക്യാനന്ദ.)

---

# ശ്രീരാമന്റെ രാമായണശ്രവണം.

യാഗാശ്വത്തെ വീണ്ടെടുക്കുന്നതിനുവേണ്ടി ലവകുശന്മാരുമായി കലഹിക്കുകയും, വാല്മീകി മഹർഷിയുടെ ഇടപെടൽകൊണ്ട് അതു ശുഭമായി പര്യവസാനിക്കുകയും ചെയ്തതിനു ശേഷം ശ്രീരാമൻ കുതിരയോടുകൂടി മടങ്ങിപ്പോരുകയും സാധുക്കൾക്കു ഭിക്ഷയും അന്യനാട്ടുകാരായ അതിഥികൾക്ക് സമ്മാനങ്ങളും കൊടുത്തുകൊണ്ട് തന്റെ രണ്ടാമത്തെ അശ്വമേധയജ്ഞം മുഴുമിപ്പിക്കയും ചെയ്തു.

ദിവ്യമായ യജ്ഞവേദിയിലിരിക്കുന്ന ശ്രീരാമനോട് ഒരു പരിചാരകൻ വന്നു പറഞ്ഞു— "ഈ പുണ്യകർമ്മം ഗാനാലാപത്തോടുകൂടി അവസാനിപ്പിക്കുന്നതു നന്നായിരിക്കും. സഞ്ചാരികളായ രണ്ടു ഗായകക്കുട്ടികൾ സന്നിഹിതരായിട്ടുണ്ട്."

"അവരെ അകത്തേക്കു കൂട്ടിക്കൊണ്ടു വരൂ" ശ്രീരാമൻ പറഞ്ഞു.

കൈകളിൽ വീണകളുമായി ലവകുശന്മാർ പ്രവേശിച്ചു.

അവരെക്കണ്ട് സേവകന്മാർ പരസ്പരം പറഞ്ഞു. "ഇവർ നമ്മളുടെ രാജാവിനെപ്പോലെ തന്നെയിരിക്കുന്നുവല്ലോ. ശ്രീരാമനേയും ലക്ഷ്മണനേയും ഭരതശത്രുഘ്നന്മാരേയും കീഴടക്കിയ ചെറുപ്പക്കാർ ഇവർതന്നെയായിരിക്കണം."

വീണകളിൽ കൈകൾ ചലിപ്പിച്ചുകൊണ്ട് ആ ഇരട്ടപെറ്റ കുട്ടികൾ, രാമായണത്തിലെ അനശ്വരമായ ശ്ലോകങ്ങൾ വ്യക്തമായും മധുരമായും പാടിത്തുടങ്ങി. ശ്രോതാക്കൾ മാന്ത്രികമായി വശീകരിക്കപ്പെട്ടവരെപ്പോലെ മിഴിച്ചിരുന്നു. ബാലന്മാർ അനുസ്യൂതമായി രാമകഥ ആലപിച്ചുകൊണ്ടിരുന്നു.

ഒന്നാംദിവസം ലവകുശന്മാർ രണ്ടായിരം ശ്ലോകങ്ങൾ പാടുകയുണ്ടായി. ശ്രീരാമനതിൽ മയങ്ങിപ്പോയി.

"ഗായകരെ ബഹുമാനിക്കുക" രാമൻ ലക്ഷ്മണനോടു പറഞ്ഞു. ലക്ഷ്മണനാകട്ടെ, ഉടനെതന്നെ സ്വർണ്ണത്തട്ടിൽ വെച്ച എൺപതിനായിരം ഔൺസു സ്വർണ്ണം, കുങ്കുമപ്പട്ട്, പൂമാലകൾ മുതലായവ കൊണ്ടുവരുവാൻ ധിറുതികൂട്ടി.

"അല്ലയോ മഹാരാജാവേ, ഞങ്ങൾക്കു സ്വർണ്ണവും പട്ടും ആവശ്യമില്ല. അവകളെക്കൊണ്ടു ഞങ്ങളെന്തുചെയ്യും? രാജകീയഖജനാവിൽതന്നെ അതു സൂക്ഷിച്ചോളൂ." കുട്ടികൾ പറഞ്ഞു.

"നിങ്ങളെന്താണീ പാടുന്നതു്? അത്യാശ്ചര്യകരമായ ഈ ചരിത്രത്തെ ആരാണു നിർമ്മിച്ചതെന്നു പറയൂ." ശ്രീരാമനവരോടു ചോദിച്ചു.

"രഘുവംശത്തിലെ പ്രഭോ, ഇതു രാമായണമാണ്. അങ്ങയുടെ ജനനത്തിനു് അറുപതിനായിരം വർഷങ്ങൾക്കു മുൻപുതന്നെ, വാല്മീകി മഹർഷി അങ്ങയുടെ ജീവിതവും ജീവിതകൃത്യങ്ങളും അഞ്ഞൂറധ്യായങ്ങളിലും ഇരുപത്തിനാലായിരം ശ്ലോകങ്ങളിലുമാ

യി പ്രകീർത്തിക്കുകയും അതു സംഗീതാത്മകമാക്കുകയും ചെയ്തു. ഈ ഇതിഹാസം ശ്രവിക്കുന്നവർ പാപവിമുക്തന്മാരാകുന്നതാണ്."

ഒരു മാസക്കാലം ദിവസവും ലവകുശന്മാർ, വാല്മീകി പഠിപ്പിച്ച മനോഹരമായ ശ്ലോകങ്ങളോടുകൂടിയ രാമകഥ ശ്രീരാമസദസ്സിൽ ആലപിച്ചു.

കുട്ടികളുടെ സ്വരസ്സിദ്ധവും കർണ്ണാനന്ദകരവുമായ സ്വരവിശേഷം ശ്രീരാമൻെറ മനസ്സിനെ ചലിപ്പിച്ചു. സീതയുടെ പരിത്യാഗത്തെപ്പററി പാടിക്കൊണ്ടിരിക്കുമ്പോൾ അവരുടെ കണ്ണുകളിടറുകയും അയോദ്ധ്യയിലെ രാജസദസ്സ് മൌനം ദീക്ഷിക്കുകയും ചെയ്തു.

"ഞാനൊരു ചോദ്യം ചോദിച്ചോട്ടെ" രാമനിടക്കു പറഞ്ഞു. "നിങ്ങൾ ഏതു ഗോത്രത്തിലാണ് ജനിച്ചതു്? നിങ്ങളുടെ അച്ഛനാരാണ്?"

ബാലന്മാർ തലകുനിച്ചുകൊണ്ടു പറഞ്ഞു. "ഞങ്ങൾക്കറിഞ്ഞുകൂടാ. ഞങ്ങളുടെ അമ്മയുടെ പേർ സീതയെന്നാണ്. ഞങ്ങൾ വാല്മീകിമഹർഷിയുടെ ശിഷ്യന്മാരാണ്. അച്ഛനാരാണെന്നു ഞങ്ങൾക്കറിയില്ല."

ശ്രീരാമൻ ഇതു കേട്ടപ്പോൾ ആനന്ദാശ്രുക്കൾ പൊഴിച്ചുകൊണ്ട് കുട്ടികളെ ഹൃദയത്തോടടുപ്പിച്ച് ആലിംഗനം ചെയ്തു.

(ഭവൻസ് ജേർണ്ണലിൽനിന്നും വിവർത്തകൻ
ഇ. പി. അരവിന്ദാക്ഷപിഷാരടി എം. എ.)

---

# ഗീതാചാര്യനായ ശ്രീകൃഷ്ണൻ.

ഇൻഡ്യയിലെ പൊതുജനങ്ങളുടെ ജീവിത നിലവാരം സമൂലപരിവർത്തനം ചെയ്ത രണ്ടു മഹാന്മാരാണ് ശ്രീരാമചന്ദ്രനും ശ്രീകൃഷ്ണനും. ഇൻഡ്യാക്കാർ വീരപുരുഷാരാധകരും വിഗ്രഹാരാധകരും ആയിത്തീർന്നു എന്ന് അവജ്ഞയോടുകൂടി പറയപ്പെടുന്നുണ്ട്. ശ്രീരാമൻെറയും, ശ്രീകൃഷ്ണൻെറയും ആദർശത്തെ കണ്ടുപിടിക്കുകയും സംശയം കൂടാതെ ആരാധിക്കുകയും ചെയ്യുന്നതു് ഇൻഡ്യക്കാർക്കു് അഭിമാനകരമായ ഒന്നാണ്. ലോകത്തിൽ മറേറതു ഭാഗത്തേക്കാളും അധികം വീരപുരുഷന്മാർ ഇൻഡ്യയിൽ ഉണ്ടാകുവാനുള്ള കാരണവും ഒരു പക്ഷേ ഇതുതന്നെയായിരിക്കാം. ആ മഹാപുരുഷന്മാരുടെ ജീവിതതത്വങ്ങളിലുള്ള ദൃഷ്ടി ഒരിക്കലും മങ്ങിയിട്ടില്ല. അവരുടെ വിജയം ശാരീരിക ജീവിതത്തിനപ്പുറം അദ്ധ്യാത്മത്തിൻെറ അത്യുച്ചമായ പരമകോടിയിൽ എത്തിയിരുന്നു. അവർ കീഴടക്കിയ ദുർഗ്ഗം അവരുടെ സ്വന്തം പ്രകൃതിയായിരുന്നു. ആത്മാവിൻെറ കവാടം തുറന്നിട്ടു കൊടുക്കുന്നതുവരെ അതായതു് ജീവിതരഹസ്യം അവർക്കു് മനസ്സിലാക്കിക്കൊടുക്കുന്നതുവരെ അവർ ഒരിക്കലും വിട്ടുകൊടുത്തില്ല. അനിത്യമായ ഈ ലോകത്തെ എങ്ങിനെ തരണംചെയ്യണമെന്ന് അവർ അവരുടെ ഉപദേശങ്ങളാലും പ്രായോഗിക ദൃഷ്ടാന്തങ്ങളാലും നമുക്കു മനസ്സിലാക്കിത്തന്നു. അതിനാൽ നാം അവരെ പ്രശംസിക്കുകയും ആരാധിക്കുകയും ചെയ്യാൻ പാടില്ലാത്തതു് എന്തുകൊണ്ട്? വിഗ്രഹാരാധന എന്നു പറയുന്നതിനെപ്പററി പറയാതിരിക്കുന്നതാണ് ഉത്തമം. ദൈവത്വത്തിൻെറ പ്രതീകമായി മനുഷ്യൻ ഒരു ബിംബത്തെ ആരാധിച്ചില്ലെങ്കിൽ, അവൻ ഈശ്വരഭാവന ഇല്ലാതെ ധനദേവതയേയോ അതുപോലെ മററു വല്ലതിനേയുമോ ആരാധിച്ചേക്കും. ദൈവത്വത്തെ ഒരു പ്രതീകമായി ആരാധിക്കുന്നതോ അതോ, നശ്വരമായതിനെ ആരാധിക്കുന്നതോ, ഏതാണു നല്ലതു്?

നിശ്ചയമായും ആദ്യത്തേതുതന്നെ. എന്തുകൊണ്ടെന്നാൽ നശ്വരമായതിൽ സ്ഥിരമായ ഒരാദർശം ഇല്ല; തൻെറ സ്വന്തം പ്രകൃതിയിലുള്ള വിജയം ബാഹ്യപ്രകൃതിയിലുള്ള വിജയത്തേക്കാൾ അഭികാമ്യമാണ്.

ഇനിയും നിങ്ങൾക്കു നൽകപ്പെട്ടിട്ടുള്ള ചുരുങ്ങിയ കാലാവധിക്കുള്ളിൽ മുഴുവനും മനസ്സിലാക്കാൻ സാധിക്കത്തക്കയത്ര ഒരു ചെറിയ വസ്തുവാണോ പ്രകൃതി? അതുകൊണ്ടു് ഇൻഡ്യാക്കാർ തങ്ങളെത്തന്നെയും തങ്ങളുടെ പ്രകൃതിയേയും കീഴടക്കിയിട്ടുള്ള വ്യക്തികളെ ആരാധിക്കുന്നതു് ശരിയായിട്ടുതന്നെയാണു്. ആ ആരാധന ചിലപ്പോൾ അസ്ഥാനത്തായേക്കാം, അങ്ങിനെയാണെങ്കിൽ അതു് വേഗത്തിൽ നിന്നുപോകുന്നു. കഴിഞ്ഞ സഹസ്രാബ്ദങ്ങൾക്കിടക്കു് കോടിക്കണക്കിനു രാജാക്കന്മാർ ഇൻഡ്യ ഭരിച്ചിട്ടുണ്ടു്. പക്ഷേ അവരെയെല്ലാവരേയും ആരാണു് ഓർക്കുക? അവരെ ആരു് ആരാധിക്കുന്നു? അവരിൽ ഏററവും പൂജ്യന്മാരായവരെപ്പോലും ഒരു മനുഷ്യായുസ്സിൽ ചുരുക്കം ചില സന്ദർഭങ്ങളിലല്ലാതെ കൂടുതൽ സ്മരിക്കപ്പെടുന്നില്ല. ശ്രീരാമചന്ദ്രനും ശ്രീകൃഷ്ണനും അപ്രകാരമല്ല. ശാശ്വതമായ ഒരാകർഷണം അവർക്കുണ്ടു്. അവർ സദാ ആകർഷിച്ചുകൊണ്ടിരിക്കുന്നു.

ശ്രീകൃഷ്ണൻ വിശ്വാസി, അവിശ്വാസി (നാസ്തികൻ) പണ്ഡിതൻ എന്നു് മൂന്നു വിധത്തിലുള്ള ആളുകളെ ആകർഷിക്കുന്നു. വിശ്വാസികൾക്കു് അദ്ദേഹം അവരെ സകല ആപത്തുകളിൽനിന്നും രക്ഷിക്കുന്നതിനു കഴിവുള്ളവനും, അവരുടെ സകല വിഷമങ്ങളെയും തരണം ചെയ്യുന്നതിനു വേണ്ട ധൈര്യം കൊടുക്കുന്നവനും ആയ രക്ഷകനായ ഈശ്വരനാണു്. അവിശ്വാസികൾക്കു് അദ്ദേഹം എന്തോ ഒന്നു് നൽകുവാനും ഉപദേശിക്കുവാനും അർഹതയുള്ള ഒരു വീരപുരാണപുരുഷനാണു് പണ്ഡിതനു് അദ്ദേഹം ഒരു വലിയ തത്വജ്ഞാനിയും ഗുരുവുമാണു്.

അദ്ദേഹത്തിൻെറ ഉത്കൃഷ്ടമായ ഉപദേശങ്ങൾ, ഉപനിഷത്തുക്കളുടെ സാരമെന്നു ശരിക്കും വിവരിച്ചിരിക്കുന്ന ഭഗവദ്ഗീതയിൽ അടങ്ങിയിരിക്കുന്നു. രണ്ടു ഭാഗത്തേയും സൈന്യങ്ങൾ യുദ്ധക്കളത്തിൽ തയ്യാറായി നിൽക്കുന്ന സമയത്താണോ ഗീത ഉപദേശിക്കപ്പെട്ടതു് എന്ന പ്രശ്നത്തിലേക്കു് നാം ഇപ്പോൾ പ്രവേശിക്കേണ്ടതില്ല. അതിലെ ഉപദേശങ്ങളിൽക്കൂടി പ്രകാശിക്കുന്ന വ്യക്തിയിൽനിന്നും നമുക്കു് എന്തു സന്ദേശം ലഭിക്കുന്നു എന്നു മാത്രം ആലോചിച്ചാൽ മതി.

വേദങ്ങളിലും ഉപനിഷത്തുക്കളിലും പരസ്പരവിരുദ്ധങ്ങളായി തോന്നുന്ന പ്രസ്താവനകൾ നാം കാണുന്നുണ്ടു്. ഈ പ്രസ്താവനകളെ അടിസ്ഥാനമാക്കി വളരെയധികം ദർശനപദ്ധതികൾ രൂപീകരിക്കപ്പെട്ടിട്ടുണ്ടു്. സമ്പൂർണ്ണം ശ്രുതിയുടെ ആശയങ്ങളെ അനുസരിച്ചു് ഓരോന്നിനും അതാതിൻേറതായ അഭിപ്രായങ്ങൾ ഉണ്ടു്. ഈ വിവിധശാഖകളും ഒരേ സമയം ഒരേ ശ്രുതിയെ അടിസ്ഥാനമാക്കി സത്യത്തെ അവകാശപ്പെടുമ്പോൾ സാമാന്യമനുഷ്യവർഗ്ഗം അന്ധാളിച്ചുപോകുന്നു. ഏതു മാർഗ്ഗമാണു് ശരിയെന്നും ഏതു മാർഗ്ഗം അനുകരിക്കണമെന്നും അവർ അറിയുന്നില്ല.

അല്പം വ്യത്യാസമുണ്ടെങ്കിലും ഏതാണ്ടിതുപോലുള്ള ഒരു വിഷമസന്ധിതന്നെയാണു് അർജ്ജുനനു് യുദ്ധക്കളത്തിൽ അനുഭവപ്പെടുന്നതു്. തൻെറ ധർമ്മം എന്താണെന്നു് നിശ്ചയിക്കുന്നതായിരുന്നു അദ്ദേഹത്തിൻെറ പ്രശ്നം. ഒരു വശത്തു് ഒരു യോദ്ധാവെന്ന നിലയിൽ മതവിരുദ്ധവും സ്വേച്ഛാപരവുമായ ഘടകങ്ങളെ രാജ്യത്തിൽനിന്നും ഒഴിവാക്കി നീതിയും ന്യായവും സ്ഥാപിക്കുക എന്ന കടമ, മറുവശത്തു് ശത്രുപക്ഷത്തു് നിരന്നിരിക്കുന്ന തൻെറ പ്രിയപ്പെട്ട ബന്ധുജനങ്ങളെ വധിക്കുക എന്ന വിഷമംപിടിച്ച പ്രശ്നം—ഈ ഘട്ടത്തിൽ അദ്ദേഹം എന്തു ചെയ്യണം? തെററായ ഒരു മാർഗ്ഗം സ്വീകരിക്കുന്നതിൽ പരിഭ്രമിച്ചും കുഴങ്ങിയും അദ്ദേഹം പൂർണ്ണമായും തളരുകയും യുദ്ധം ചെയ്യുന്നതിനു് വിസമ്മതിക്കുകയും ചെയ്തു. എങ്കിലും ഒരു സ്നേഹിതനും തത്വജ്ഞാനിയുമായ ശ്രീകൃഷ്ണനാൽ ഉപദേശിക്കപ്പെടുന്നതിനും നയിക്കപ്പെടുന്നതിനും തന്നെത്താൻ വിധേയനാകത്തക്കവണ്ണം ബുദ്ധിമാനായിരുന്നു അദ്ദേഹം. "എനിക്കു് ഏററവും നന്നായിട്ടുള്ളതു് എന്താണു്"? ഞാൻ അങ്ങയുടെ ശിഷ്യനാണു്. അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്ന എന്നെ ഉപദേശിച്ചാലും. എൻെറ സഹജമായ കഴിവുകൾ നിസ്സഹായതയാലും ദൗർബ്ബല്യത്താലും കീഴടക്കപ്പെട്ടിരിക്കുന്നതുകൊണ്ടു് ഞാൻ ചോദിക്കുകയാണു്. എന്നിപ്ര

കാരം അർജ്ജുനൻ ശ്രീകൃഷ്ണനോട് ചോദിച്ചു. അർജ്ജുനന്റെ ഈ വിഷണ്ണത ഇങ്ങിനെ ഗീതയുടെ ഉത്ഭവത്തിനു കാരണമായി.

സ്വാമി വിവേകാനന്ദൻ ശ്രീരാമകൃഷ്ണന്റെ ഒരു സ്തോത്രത്തിൽ ശ്രീകൃഷ്ണന്റെ വ്യക്തിത്വത്തേയും അദ്ദേഹത്തിന്റെ പ്രൌഢമായ ഉപദേശങ്ങളെയും പററി സംക്ഷിപ്തമായും ഭംഗിയായും ഇങ്ങിനെ വിവരിച്ചിരിക്കുന്നു:— "ലോകാവസാനകാലത്തെപ്പോലെയത്ര ഭയങ്കരമായി പൊട്ടിപ്പുറപ്പെട്ട കുരുക്ഷേത്രയുദ്ധത്തിന്റെ ഭീകരതയെ ശമിപ്പിച്ചവനും അർജ്ജുനന്റെ അജ്ഞതയാകുന്ന അന്ധകാരത്തെ ദൂരീകരിച്ചവനും മധുരവും സാന്ത്വനപരവുമായ ഗീതയെ ഉപദേശിച്ചവനും ആയ ശ്രീകൃഷ്ണഭഗവാൻ ഇപ്പോൾ വീണ്ടും ശ്രീരാമകൃഷ്ണനായി അവതരിച്ചിരിക്കുന്നു." ഇവിടെ ശ്രീകൃഷ്ണന്റെ ഗുണങ്ങളെ യാതൊന്നും വിട്ടുപോകുകയൊ യാതൊന്നുംതന്നെ ആവർത്തിക്കുകയോ ചെയ്തിട്ടില്ല. മഹത്വം, ചേതോഹാരിതാ, മഹത്തായ ശക്തി,' മൃദുലമായ മാധുര്യം ഇവയെല്ലാം അതാതു സ്ഥാനത്ത് ഉൾക്കൊള്ളുകയും പ്രകടിതമല്ലാത്തതു് എളുപ്പത്തിൽ മനസ്സിലാക്കാൻ സാധിക്കുകയും ചെയ്യുന്നു. പല വ്യൂഹങ്ങളായി മുന്നോട്ടു വന്നുകൊണ്ടും കാഹളം ഊതിക്കൊണ്ടും യുദ്ധത്തിനു വേണ്ടി ദൃഢപ്രതിജ്ഞ ചെയ്തിട്ടുള്ളവരായ സേനകൾ നിരന്നിരിക്കുന്ന കുരുക്ഷേത്രത്തിലെ യുദ്ധക്കളത്തെ ഒന്നു വിഭാവനം ചെയ്യുക. നിർഭയനായും എന്നാൽ സുസ്മേരവദനനായും, കർമ്മസന്നദ്ധനായും എന്നാൽ ഉത്കണ്ഠയില്ലാത്തവനായും ശാന്തനായും നിരാകുലനായും എന്നാൽ കീഴടങ്ങാത്തവനായും തന്റെ മഹത്വത്താൽ ശോഭിക്കുന്നവനായും എന്നാൽ വണക്കത്തോടുകൂടിയ ഒരു സാരഥി എന്ന നിലയിലും അർജ്ജുനന്റെ രഥത്തിൽ സ്ഥിതിചെയ്യുന്ന ശ്രീകൃഷ്ണനെ വീണ്ടും ഒന്നുകൂടി വിഭാവനയിൽ കാണുക. വൈരുദ്ധ്യങ്ങളുടെ ശരിക്കുള്ള ഒരു സമാഹാരമാണ് ആ ചിത്രം.

ഭഗവാൻ യാതൊരുവിധമായ ബാഹ്യപ്രക്ഷോഭണങ്ങൾക്കും വശംവദനായിരുന്നില്ലെന്നു മാത്രമല്ല, അദ്ദേഹം അർജ്ജുനന്റെ മനസ്സിൽ പൊന്തിവന്നിരുന്ന വികാരപരമ്പരകളെ ഉന്മൂലനം ചെയ്യുന്നതിനും അർജ്ജുനൻ അസ്ഥാനത്തു പ്രദർശിപ്പിച്ച ആർദ്രതയിൽ നിഗൂഢമായിരിക്കുന്ന അജ്ഞതയുടെ അഗാധത്തെ ബോധ്യപ്പെടുത്തുന്നതിനും യുദ്ധത്തിന്റെ ധാർമ്മികനിലയെ വിശദീകരിക്കുന്നതിനും സന്നദ്ധനായിരുന്നു. ഈ വിഷമഘട്ടത്തിലുള്ള അർജ്ജുനന്റെ 'ധർമ്മസമ്മൂഢത്വ'ത്തിൽ ഭഗവാന്റെ ക്ഷമയും സഹിഷ്ണുതയും ആശ്ചര്യം ഉളവാക്കുന്നതാണ്. തന്നെ ശരിയായ വിധത്തിൽ ശരണം പ്രാപിച്ച ഒരു ശിഷ്യന് ഹിന്ദുധർമ്മത്തെ മുഴുവൻ വിവരിച്ചു കൊടുക്കാൻ തക്ക ക്ഷമ അദ്ദേഹത്തിനുണ്ടായിരുന്നു. സ്വാമി വിവേകാനന്ദൻ സ്വന്താനുഭവത്തിൽനിന്നു് ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു,— "വാക്കുകൾ എന്നല്ല വിചാരങ്ങൾപോലും ഹൃദയത്തിൽ ഒരു സംസ്കാരത്തെ ഉളവാക്കുന്നതിന് മൂന്നിൽ ഒരു ഭാഗമേ സഹായിക്കുന്നുള്ളു. മൂന്നിൽ രണ്ടുഭാഗം മനുഷ്യസഹായം മൂലം സംജാതമാകുന്നു. അതിനെപ്പററി ശ്രദ്ധിക്കുകയാണെങ്കിൽ അപ്രകാരം തന്നെയാണെന്നു് നമുക്കും അനുഭവപ്പെട്ടേക്കാം. സുന്ദരമായ ഭാഷയിൽ പഠിപ്പിച്ചിട്ടുള്ളതും യുക്തിയുക്തമായി പ്രദർശിക്കപ്പെട്ടതും, തർക്കശാസ്ത്രയുക്തിയോടുകൂടി പറയപ്പെട്ടതുമായ പ്രസംഗം കേൾക്കാൻ ഇടവന്നാലും സ്വല്പസമയത്തിനുള്ളിൽ നാം അതു മറന്നേക്കാം. എന്നാൽ ഒരു ഏകാന്തവ്യക്തിയുടെ നാടൻ ഭാഷയിലുള്ളതും വ്യാകരണശുദ്ധിയില്ലാത്തതും ആയ വാക്കുകൾ നമ്മിൽ മായാത്ത മുദ്ര പതിപ്പിച്ചേക്കാം. ശ്രീരാമകൃഷ്ണനെ പ്രാപിച്ച അനേകം ആളുകൾ രൂപാന്തരപ്പെട്ടതായി സ്വാമി വിവേകാനന്ദൻ കൺമുമ്പിൽ കണ്ടിട്ടുണ്ട്. പഴയ രീതിയിലുള്ള പണ്ഡിതന്മാരും, ആധുനികകാലത്തെ വിദ്യാസമ്പന്നരും നിരക്ഷരനായ ആ ആചാര്യന്റെ പാദത്തിൽ അവരുടെ പാണ്ഡിത്യത്തെ എല്ലാം മറന്നു് ഇരുന്നിരുന്നു. ഇതുപോലെതന്നെ ശ്രീകൃഷ്ണന്റെ വ്യക്തിത്വം ആണു് അദ്ദേഹത്തിന്റെ വാക്കുകൾക്കു ഗൗരവം കൊടുത്തതു്.

എന്താണീ വ്യക്തിത്വം? സമ്പൂർണ്ണത പ്രാപിച്ച ഒരു ജീവിതമാണ് ഈ വ്യക്തിത്വത്തെ വികസിപ്പിച്ചതു്. അപ്രകാരമുള്ള ഒരു ജീവിതത്തിന് ഒരു മഹത്തായ ശക്തിയുണ്ട്. അങ്ങിനെയുള്ള ഒരു പുരുഷൻ

തനിക്കു മാത്രമല്ല അനുഗ്രഹമായിട്ടുള്ളതു്; അദ്ദേഹം ജീവിച്ചിരിക്കുമ്പോൾ സമ്പർക്കത്തിലേർപ്പെടുന്ന അനേകായിരം പേർക്കും. ദേഹത്യാഗത്തിനു ശേഷം അനേകലക്ഷം പേർക്കും ഒരനുഗ്രഹമായിരിക്കും. ശ്രീകൃഷ്ണന്റെ ഗീതോപദേശത്തിനു ശേഷം സഹസ്രാബ്ദങ്ങൾ കഴിഞ്ഞു; എന്നിട്ടും അതിയായ ആഗ്രഹത്തോടുകൂടി അദ്ദേഹത്തെ ശരണം പ്രാപിച്ച സാധകന്മാർക്കു് അദ്ദേഹം നൽകിയ പ്രചോദനത്തിന്റെ ഗൌരവം ഒട്ടും കുറഞ്ഞിട്ടില്ല. ആ സമയത്തു് ഒരു അർജ്ജുനനു് മാത്രമേ അതു് ഉപയോഗപ്പെട്ടുള്ളുവെങ്കിലും, അതു് ധർമ്മത്തെ കാത്തു രക്ഷിച്ചു. ഗീതയിലെ ഉപദേശങ്ങൾ, പിന്നീടു് ഇതേ പരിതസ്ഥിതിയിലെത്തിച്ചേർന്ന അനേകം പേർക്കു് മാർഗ്ഗദർശനം നൽകി. ഗീത പഠിക്കുന്നതു വരെ ശ്രീകൃഷ്ണനെ മനസ്സിലാക്കുവാൻ സാധിക്കുകയില്ല, എന്തുകൊണ്ടെന്നാൽ തന്റെ ഉപദേശങ്ങളുടെ മൂർത്തീകരണമാണു് അദ്ദേഹം എന്നു സ്വാമി വിവേകാനന്ദൻ അഭിപ്രായപ്പെട്ടിരിക്കുന്നു. അതു് എത്ര വാസ്തവമാണു്. ഉദാഹരണമായി കർമ്മഫലങ്ങളിൽ നിസ്സംഗത്വം എന്ന സന്ദേശത്തെ എടുക്കുക.

അദ്ദേഹം പറയുന്ന വാചകങ്ങൾക്കു് അതിവിപുലവും ഗാഢവും ആയ അർത്ഥമുണ്ടു്; എന്തെന്നാൽ അദ്ദേഹംതന്നെ അദ്ദേഹം പറയുന്നതിന്റെ ദൃഷ്ടാന്തമാണു്. അനേകം അക്രമികളെ അദ്ദേഹം കീഴടക്കിയിട്ടുണ്ടെങ്കിലും ഒരു രാജ്യവും ഭരിക്കാൻ അദ്ദേഹം കൂട്ടാക്കിയിട്ടില്ല. അർജ്ജുനന്റെ സാരഥിയുടെ പങ്കു വഹിക്കുകയും, പകൽസമയത്തെ യുദ്ധത്തിനുശേഷം കുതിരകളെ പരിചരിക്കുകയും ചെയ്തിട്ടു് അദ്ദേഹത്തിനെന്തായിരുന്നു ആവശ്യം. ശ്രീകൃഷ്ണൻതന്നെ ഇപ്രകാരം അരുളിച്ചെയ്യുന്നു:— "അല്ലയോ പാർത്ഥാ എനിക്കു് ചെയ്യേണ്ടതായിട്ടു് യാതൊരു ജോലിയുമില്ല. ഈ മൂന്നു ലോകങ്ങളിലും എനിക്കു ലഭ്യമായിട്ടു് യാതൊന്നുംതന്നെയില്ല. എന്നിട്ടും ഞാൻ സദാ കർമ്മനിരതനായിരിക്കുന്നു."

അർജ്ജുനന്റെ മതിഭ്രമം അത്യഗാധമായിരുന്നു. തന്റെ കർത്തവ്യം ചെയ്യുന്നതിനു പകരം, ഒരു ഭിക്ഷുവിനെപ്പോലെ യാചിച്ചു ജീവിക്കുവാൻപോലും അദ്ദേഹം തയ്യാറായിരുന്നു. നഷ്ടപ്പെട്ട വീര്യതേജസ്സിനെ പുനഃപ്രാപിക്കുന്നതിനുള്ള വഴി അർജ്ജുനനു കാട്ടിക്കൊടുക്കുന്ന ജോലി വളരെ വിഷമം പിടിച്ച ഒന്നായിരുന്നു. ശ്രീകൃഷ്ണൻ ഒരു വിദഗ്ദ്ധനായ ഗുരുവായിരുന്നതുകൊണ്ടു് അർജ്ജുനന്റെ മൂഢതയെ ആദ്യമേതന്നെ ചൂണ്ടിക്കാണിച്ചു. ആദ്യമായി അദ്ദേഹം ആദ്ധ്യാത്മികവശത്തെ കൈകാര്യം ചെയ്തു. എന്തിനു വേണ്ടിയാണു് അർജ്ജുനൻ സങ്കടപ്പെട്ടതു്? ഭൌതികശരീരങ്ങളുടെ മരണത്തിലാണോ? അവ ബാല്യം, യൌവ്വനം, വാർദ്ധക്യം എന്നിവപോലെയുള്ള ഒരു പരിവർത്തനമല്ലാതെ മറ്റൊന്നുമല്ല. പഴയ വസ്ത്രങ്ങളെ ഉപേക്ഷിച്ചു് പുതിയ വസ്ത്രങ്ങളെ സ്വീകരിക്കുന്നതുപോലെ ശരീരങ്ങളെ ഉപേക്ഷിക്കണം. ഭൂതത്തിലും വർത്തമാനത്തിലും ഭാവിയിലും എന്നെന്നേക്കും നിലനിൽക്കുന്ന ആത്മാവാണു് ശരിക്കുള്ള മനുഷ്യൻ. ആത്മാവു് അവ്യയമാണു്. അതിനാൽ അതിനെപ്പറ്റി ദുഃഖിക്കേണ്ട ആവശ്യമില്ല.

പോരെങ്കിൽ ജനിച്ചതൊക്കെ മരിക്കണം. അനിവാര്യമായ ഒന്നിനെപ്പറ്റി ദുഃഖിക്കേണ്ട കാരണം എന്താണു്? ജീവികൾ ഭൂതകാലത്തിൽ അവ്യക്തമായിരുന്നു. ഭാവികാലത്തിലും അവ അവ്യക്തമായിരിക്കും. അവയുടെ വ്യക്തമായ അസ്തിത്വം ക്ഷണഭംഗുരമാണു്, അതുകൊണ്ടു് അവക്കുവേണ്ടി എന്തിനു ദുഃഖിക്കണം. യുദ്ധംചെയ്യാതിരിക്കുന്നതുകൊണ്ടു് താൻ ഒരു വലിയ ത്യാഗം ചെയ്യുകയാണെന്നു് അർജ്ജുനൻ വിചാരിച്ച ആ ധർമ്മത്തെപ്പറ്റിയാണു് കൃഷ്ണൻ അടുത്തതായി പറഞ്ഞതു്. നീതിയോടുകൂടി യുദ്ധം ചെയ്യുക എന്നതു് ഒരു യോദ്ധാവിന്റെ കടമയാണു്. ആ വിധത്തിലുള്ള യുദ്ധം ചെയ്യുന്നയത്ര പവിത്രമായ വേറൊരു ജോലിയും ഒരു യോദ്ധാവിനില്ല. യുദ്ധത്തിൽ അവൻ വീണുപോകുകയാണെങ്കിൽ അവൻ സ്വർഗ്ഗത്തിലേക്കു പോകുന്നു. അവൻ വിജയിക്കുകയാണെങ്കിൽ ഈ ലോകത്തിൽതന്നെ അതിന്റെ ഫലങ്ങളെ അനുഭവിക്കുകയും ചെയ്യുന്നു. അതുകൊണ്ടു് സുഖവും ദുഃഖവും സമദൃഷ്ടിയോടെ വീക്ഷിച്ചു് യുദ്ധം ചെയ്യാൻ ശ്രമിക്കണം.

അടുത്തതായി ശ്രീകൃഷ്ണൻ കർമ്മബന്ധത്തെ ഒഴിക്കുന്നതിനു വേണ്ടിയുള്ള നിഷ്കാമകർമ്മമെന്ന കർമ്മയോഗത്തെ അരുളിച്ചെയ്യുന്നു. ഇതിൽ പ്രയത്നം നിഷ്ഫലമാകുകയില്ല; പാപത്തിനിടവരുകയുമില്ല. ഈ ധർമ്മത്തിന്റെ അല്പമായ ഒരംശം പോലും വലുതായ ഭയത്തിൽനിന്നും ഒരുവനെ രക്ഷിക്കുന്നു. ഈ യോഗത്തിൽ കർമ്മം ചെയ്യുന്നതിനു മാത്രമേ ഒരുവനു് അവകാശമുള്ളൂ. ഇതിന്റെ ഫലത്തെ അവകാശപ്പെടാൻ അവൻ അർഹനല്ല. എന്തുകൊണ്ടെന്നാൽ ഒരിക്കൽ ഫലത്തെ ആശിച്ചാൽ കർമ്മത്തിന്റെ ശൃംഖലയിൽ അവൻ ബന്ധിക്കപ്പെടും. പ്രതീക്ഷിച്ചതു് കൊയ്യാൻ സാധിക്കാതെ വരുമ്പോൾ അവൻ ദുഃഖിതനായിത്തീരുന്നു. കർമ്മയോഗമാർഗ്ഗത്തെ അനുഷ്ഠിക്കുകയാണെങ്കിൽ ആത്മസാക്ഷാത്ക്കാരം കൂടി ലഭിക്കുകയും അപ്രകാരം ജനനമരണാദികളിൽനിന്നു് വിമുക്തനാകുകയും ചെയ്യുന്നു. ഇതല്ലാതെ സ്വർഗ്ഗത്തിൽ പോകുന്നതല്ല മനുഷ്യപ്രയത്നത്തിന്റെ പരമലക്ഷ്യം.

അപ്പോൾ അർജ്ജുനൻ ഇപ്രകാരം ചോദിച്ചു. "അങ്ങയുടെ അഭിപ്രായത്തിൽ ജ്ഞാനം കർമ്മത്തെക്കാൾ ഉത്തമമെങ്കിൽ പിന്നെ എന്തിനാണു് എന്നെ ഭീതി നിറഞ്ഞതായ ഈ പ്രവൃത്തിക്കുവേണ്ടി കുത്തിപ്പൊക്കുന്നതു്? അതിനു് ശ്രീകൃഷ്ണൻ ഇപ്രകാരം മറുപടിപറഞ്ഞു. "മനുഷ്യവർഗ്ഗത്തിനു് രണ്ടുവിധത്തിലുള്ള മാർഗ്ഗങ്ങൾ എന്നാൽ നിർദ്ദേശിക്കപ്പെട്ടിട്ടുണ്ടു്; ജ്ഞാനികൾക്കു് ജ്ഞാനമാർഗ്ഗവും, കർമ്മയോഗികൾക്കു് കർമ്മയോഗമാർഗ്ഗവും." പക്ഷേ എല്ലാവരും ജ്ഞാനമാർഗ്ഗം സ്വീകരിക്കുവാൻ അർഹരല്ല. കർമ്മത്തെ ഉപേക്ഷിച്ചതുകൊണ്ടു മാത്രം ഒരുവൻ വിമോചനം നേടുന്നില്ല. മനുഷ്യമനസ്സും ശരീരവും ഒരൊററ നിമിഷം പോലും അവയുടെ കർമ്മം ചെയ്യാതിരിക്കുന്നില്ല. മനുഷ്യന്റെ നൈസർഗ്ഗികമായ പ്രവണത അവനെ കർമ്മം ചെയ്യാൻ നിർബ്ബന്ധിതനാക്കിത്തീർക്കുന്നു. സ്വന്തം ശരീരത്തിന്റെ സംരക്ഷണത്തിനുവേണ്ടിപോലും കർമ്മം ചെയ്യേണ്ടതത്യാവശ്യമാണു്, അതുകൊണ്ടു് നിർദ്ദിഷ്ടമായിട്ടുള്ള സ്വധർമ്മം നിർവ്വഹിക്കാൻ കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞു. ഹോമകുണ്ഡത്തിലേക്കു് ഹവ്യകവ്യങ്ങളെ അർപ്പിക്കുക എന്ന അർത്ഥത്തിൽ മാത്രമല്ല, സ്വാർത്ഥതാല്പര്യങ്ങളെ ബലികഴിക്കുക എന്ന പ്രവൃത്തി—അതായതു് ഏററവും പ്രിയതരമായ സാധനങ്ങളെ ഹോമാഗ്നിയിൽ യജിക്കുക എന്നുള്ളതല്ലാതെ മറെറന്താണു് ഒരു യജ്ഞംകൊണ്ടു് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നതു്? അതുകൊണ്ടു് നിർദ്ദിഷ്ടമായിട്ടുള്ള സ്വധർമ്മങ്ങളെ നിരന്തരമായി നിഃസംഗമായി നിർവ്വഹിക്കണം. അതുമൂലം ഒരുവൻ ഏററവും പരമമായിട്ടുള്ളതിനെ പ്രാപിക്കും.

ഇങ്ങനെ കൃഷ്ണൻ അർജ്ജുനന്റെ പ്രശ്നങ്ങൾക്കെല്ലാം മറുപടി പറഞ്ഞുകൊണ്ടും, സംശയങ്ങളെയെല്ലാം മുൻകൂട്ടി അറിഞ്ഞുകൊണ്ടും അർജ്ജുനന്റെ ബുദ്ധികുഴപ്പത്തിൽനിന്നും അദ്ദേഹത്തെ ക്രമേണ വിമുക്തനാക്കി. ഒടുവിൽ അർജ്ജുനൻ കൃഷ്ണനു് കീഴടങ്ങിക്കൊണ്ടിപ്രകാരം പറഞ്ഞു. "എന്റെ മൂഢതയെല്ലാം പുറംതള്ളപ്പെട്ടിരിക്കുന്നു. അങ്ങയുടെ അനുഗ്രഹംകൊണ്ടു് എന്റെ മനോധൈര്യവും ബുദ്ധിശക്തിയും വീണ്ടും പ്രകാശിച്ചുകൊണ്ടിരിക്കുന്നു. എല്ലാ സംശയങ്ങളിൽനിന്നും വിമുക്തനായിത്തീർന്നതുകൊണ്ടു് ഞാൻ അങ്ങയുടെ ആജ്ഞയെ സ്വീകരിക്കാം. ഒരു യഥാർത്ഥ ഗുരു ഒരിക്കൽ സ്വീകരിച്ച ശിഷ്യനെ ഒരിക്കലും കൈവെടിയുകയില്ല എന്നു കൃഷ്ണൻ തെളിയിച്ചു. ആവശ്യമുള്ള പക്ഷം ഒരു രോഗിയുടെ തൊണ്ടയിലേക്കു ബലം പ്രയോഗിച്ചു് മരുന്നു ചെലുത്തുന്ന ഒരു ഒന്നാംകിട വൈദ്യനോടാണു് ഈ വിധത്തിലുള്ള ഗുരുവിനെ ശ്രീരാമകൃഷ്ണദേവൻ താരതമ്യപ്പെടുത്തിയിരിക്കുന്നതു്.

ശ്രീകൃഷ്ണന്റെ ഉപദേശത്തിന്റെ പ്രത്യേകത എന്താണു്? ശ്രീകൃഷ്ണന്റെ ഗീതോപദേശകാലത്തു് ഹിന്ദുസമുദായത്തിൽ സ്വന്തം അഭിപ്രായങ്ങളെ സ്ഥാപിക്കുന്നതിനുവേണ്ടി മത്സരിച്ചുകൊണ്ടിരുന്ന രണ്ടുവിരുദ്ധ വിഭാഗങ്ങൾ ഉണ്ടായിരുന്നു. വേദങ്ങളിലെ മററു ഭാഗങ്ങളെ രണ്ടാംതരമാക്കി താഴ്ത്തിക്കൊണ്ടു് യജ്ഞയാഗാദികർമ്മങ്ങളനുഷ്ഠിക്കുന്നതാണു് മതം എന്നു് ഒരു ഭാഗക്കാർ അവകാശപ്പെട്ടിരുന്നു. ശ്രീകൃഷ്ണൻ അവരെ ഇപ്രകാരം ചിത്രീകരിക്കുന്നു. "മന്ദബുദ്ധികളാ

യവരും ആഗ്രഹങ്ങൾ നിറഞ്ഞവരും ആയവർ സ്വർഗ്ഗപ്രാപ്തിയാണ് പരമലക്ഷ്യമെന്ന് വിചാരിച്ചുകൊണ്ട്, വേദങ്ങളിലെ സ്തുതിഗീതങ്ങളായ അർത്ഥവാദങ്ങളാൽ വശീകരിക്കപ്പെട്ട് ഇതിനേക്കാൾ ഉത്തമമായി യാതൊന്നുമില്ലെന്ന് ദൃഢമായി വിശ്വസിക്കുകയും, സുഖത്തിനും അധികാരത്തിനും ഉപാധിയായി ജന്മം കർമ്മം കർമ്മഫലം എന്നിവക്ക് ഉദയം കൊടുക്കുന്ന അനവധി തരത്തിലുള്ള കർമ്മങ്ങളെപ്പററി ഭംഗിയായി പറയുകയും ചെയ്യുന്നു. വിമോചനത്തിന് എല്ലാവിധ കർമ്മങ്ങളും നിരുപയോഗമെന്ന് വാദിച്ചുകൊണ്ട് ജ്ഞാനമാർഗ്ഗത്തെ അനുഷ്ഠിക്കുന്നവരായിരുന്നു മറുപക്ഷക്കാർ. എങ്കിലും ശ്രീകൃഷ്ണൻ രണ്ടു വിഭാഗക്കാരുടേയും ആശയങ്ങളിലുള്ള നിഷ്പ്രായോഗികതയെ മനസ്സിലാക്കി. ലൌകികസുഖങ്ങളിൽ സംതൃപ്തിയടഞ്ഞവന് സ്വർഗ്ഗം പരമ ലക്ഷ്യമാണെങ്കിൽ പിന്നെ എന്താണ് അയാൾക്കു ചെയ്യാനുള്ളത്. അതുകൊണ്ട് ഈ പ്രസ്താവന പാടേ ക്ഷയിച്ചുപോകുന്നു. അങ്ങിനെയുള്ള ഒരു മനുഷ്യന് വിമുക്തി ലഭിക്കത്തക്ക ഒരു ഉയർന്ന ജീവിതത്തിന് അർഹതയുണ്ട്. നാം അപ്പോൾ മററുള്ളവരെ ഏതെങ്കിലും ഒരു പക്ഷത്തിലേക്ക് ബലാൽക്കാരേണ നയിക്കുകയാണോ വേണ്ടത്? അതിൻെറ ഉത്തരം അല്ല എന്നാണ്. സുഖിക്കണമെന്നുള്ളവർ ആദ്യത്തെ മാർഗ്ഗത്തെ അനുഷ്ഠിക്കും. ഈ സുഖങ്ങൾകൊണ്ടു തൃപ്തിയടഞ്ഞവർ പരിത്യജിക്കുകയും ചെയ്യും. എന്നാൽ മുക്തി പ്രാപ്തിക്ക് ഇഷ്ടപ്പെടുകയും അതേസമയം ത്യാഗബുദ്ധിയില്ലാത്തവരായും അനേകം പേരുണ്ട്. അവർക്ക് എന്താണ് ചെയ്യേണ്ടതായിട്ടുള്ളത്? അവർക്ക് ശ്രീകൃഷ്ണൻ കർമ്മയോഗമാർഗ്ഗത്തെ കാണിച്ചുകൊടുത്തു.

അവർ അവരുടെ യജ്ഞങ്ങളും ധർമ്മങ്ങളും ഒന്നും ഉപേക്ഷിക്കേണ്ടതായിട്ടില്ല, കർമ്മഫലങ്ങളിൽ നിസ്സംഗരായിരിക്കുകയോ അല്ലെങ്കിൽ കർമ്മങ്ങളെല്ലാം കാഴ്ചദ്രവ്യമായി ഭഗവാനു ചെയ്യുന്ന അർപ്പണംപോലെ നിർവ്വഹിക്കുകയോ ചെയ്യണം. ഇപ്രകാരം അവരുടെ എല്ലാ ആഗ്രഹങ്ങളും അസ്തമിക്കുന്നതുവരെ അവർ ക്രമേണ ഉയർന്നുകൊണ്ടിരിക്കും. ഈ രീതി പടിപടിയായുള്ളതാണെങ്കിലും നിശ്ചിതമായതാണ്. ഇതാണ് ഗീതയിലെ മഹത്തമമായ സന്ദേശം.

ഓരോ മാർഗ്ഗത്തിനും തുല്യപ്രാധാന്യം നൽകിക്കൊണ്ട് എല്ലാ യോഗങ്ങളെയും സമന്വയിക്കുകയും എല്ലാ മാർഗ്ഗങ്ങളും ഒരേ ലക്ഷ്യത്തിലേക്കുതന്നെ നയിക്കുന്നു എന്നു പ്രഖ്യാപിക്കുകയും അദ്ദേഹം ചെയ്തു. സാധകന്മാരുടെ സ്വഭാവങ്ങൾക്കു യോജിക്കുന്നതിനുവേണ്ടി മാത്രമാണ് പലവിധത്തിലുള്ള മാർഗ്ഗങ്ങൾ നിലനിന്നിരുന്നത്. അർജ്ജുനൻ ഇപ്രകാരം ഒരു ചോദ്യമുന്നയിച്ചു:— "അങ്ങയെ ആരാധിക്കുകയും അങ്ങയിൽ ദൃഢഭക്തിയുള്ളവരായിരിക്കുകയും ചെയ്യുന്ന ഭക്തന്മാരുടെയും, അനശ്വരവും, അവ്യക്തവും ആയതിനെ ആരാധിക്കുന്ന ഭക്തന്മാരുടേയും ഇടയിൽ ആരാണ് യോഗത്തിൽ കൂടുതൽ നിപുണരായിരിക്കുന്നത്?" അതിനുത്തരമായി കൃഷ്ണൻ ഇപ്രകാരം പറഞ്ഞു. "ആരാണോ എന്നെത്തന്നെ അത്യന്തം ശ്രദ്ധയോടുകൂടി ആരാധിക്കുന്നത് അവർ പരമമായ ഭക്തികൊണ്ട് സമ്പന്നരാക്കപ്പെട്ടിരിക്കുന്നു. അവരാണ് തീർച്ചയായും ഉത്തമരായ യോഗികൾ." അദ്ദേഹം പെട്ടെന്ന് ഇപ്രകാരം കൂട്ടിച്ചേർത്തു. "അനശ്വരവും അവ്യക്തവും ആയതിനെ ഭജിക്കുന്നവരും എന്നെത്തന്നെ ശരണം പ്രാപിക്കുന്നു." അതുകൊണ്ട് ഒരു മാർഗ്ഗം മററൊന്നിനേക്കാൾ ശ്രേഷ്ഠം എന്ന പ്രശ്നമേയില്ല. ശ്രീരാമകൃഷ്ണദേവൻ തൻെറ അനുപമമായ രീതിയിൽ ഇതേ അഭിപ്രായംതന്നെ വെളിപ്പെടുത്തിയിട്ടുണ്ട്. "അപ്പത്തെ അതിൻെറ വശങ്ങളിലൂടെ കഴിച്ചാലും നേരേ കഴിച്ചാലും മധുരമുള്ളതാകുന്നു. ഏററവും പ്രധാനമായ സംഗതി ലക്ഷ്യത്തെ പ്രാപിക്കുക എന്നതാണ്." എല്ലാ വിഭാഗങ്ങളും അറിഞ്ഞോ അറിയാതേയോ എന്നെത്തന്നെ ഭജിക്കുന്നു എന്ന് ശ്രീകൃഷ്ണൻ പറയുന്ന ഒരു പ്രധാന വാക്യമുണ്ട്. എല്ലാ സത്യങ്ങളും ഒരു ചരടിൽ കോർത്തിരിക്കുന്ന മുത്തുകൾപോലെ അദ്ദേഹത്തിൽ കോർത്തിണക്കിയിരിക്കുന്നു.

സ്ഥിതപ്രജ്ഞൻ, ത്രിഗുണാതീതൻ, ബ്രഹ്മനിഷ്ഠൻ, യഥാർത്ഥഭക്തൻ എന്നിവരെ വർണ്ണിക്കുന്ന അ

തിവശിഷ്ടങ്ങളായഭാഗങ്ങളാണ ഗീതയിലെ അത്യുൽകൃഷ്ടങ്ങളായ ഏതാനും ഭാഗങ്ങൾ. അതിൽ സാധകൻ അനുഷ്ഠിക്കുന്ന ഏതു മാർഗ്ഗത്തിന്റേയും മററു പരിഗണനകൾ നിശ്ശേഷം പുറംതള്ളപ്പെട്ടിരിക്കുന്നു. എല്ലാ സംഗതികളിലും പ്രയോഗിക്കപ്പെടുന്ന ഒരു സൂക്ഷ്മപരീക്ഷണം സാധകന്മാർ ഈ വ്യവസ്ഥകളെ പൂർത്തിയാക്കുന്നുണ്ടോ എന്നാണ്. സിദ്ധന്മാരായവരെപ്പററി വർണ്ണിക്കുന്ന കൂട്ടത്തിൽ അവരുടെ മൗലികതത്വാദർശങ്ങൾ തമ്മിൽ വ്യത്യാസങ്ങൾ ഉള്ളതായി കാണുന്നില്ല. ആഗ്രഹങ്ങളെ കീഴടക്കൽ, ഇന്ദ്രിയനിയന്ത്രണം, അഹന്തയുടെ നാശം, സുഖദുഃഖങ്ങളിൽ മനഃശാന്തി, സർവ്വഭൂതങ്ങളിലും സമത്വഭാവന ഇവയ്ക്കാണ് എല്ലായിടത്തും പ്രാധാന്യം കൊടുത്തിരിക്കുന്നതു്. മനസ്സ് സമത്വരൂപത്തെ പ്രാപിച്ചവർ ഇവിടെ ഇപ്പോൾതന്നെ പുനർജ്ജന്മത്തെ ജയിച്ചിരിക്കുന്നു. എന്തുകൊണ്ടെന്നാൽ അവർ ബ്രഹ്മത്തിന്റെ പരിശുദ്ധാവസ്ഥയെ പ്രാപിച്ചിരിക്കുന്നു. ഈ സ്ഥിതിയെ പ്രാപിച്ച മനുഷ്യൻ മോഹാന്ധകാരത്തിൽ തിരിച്ചുവരുന്നില്ല. സാരഭാഗങ്ങളെ വിട്ടുകളഞ്ഞ് മതതത്വങ്ങൾ, ആചാരങ്ങൾ, സ്വീകൃതവിശ്വാസം എന്നിങ്ങനെയുള്ള നിസ്സാരഭാഗങ്ങളെപ്പററി കലഹിച്ചു നിരാശകുണ്ഡിൽ പെടുകയും മററുള്ളവരെ കൂടി വഴിപിഴപ്പിക്കുകയും ചെയ്യുന്നതു് ആശ്ചര്യകരമാണ്.

(വേദാന്തകേസരി 1962 സപ്തംബറിലെ പ്രസാധകലേഖനത്തിന്റെ വിവർത്തനം. വിവർത്തകൻ എൻ. ഗോവിന്ദപണിക്കർ—പറവൂർ.)

---

# ആത്മാവ്.

വേദാന്തമാർഗ്ഗത്തിൽ ആത്മപരിശോധനമാണ് ആദ്യത്തെ ശിക്ഷണം. ഈ മാർഗ്ഗത്തിൽ പരിശീലിക്കുന്നതിനു് ചാതുര്യം സമ്പാദിക്കണമെങ്കിൽ പുറമേയുള്ള ഇന്ദ്രിയവിഷയങ്ങളിൽനിന്നും മനസ്സ് പിൻവലിക്കണം. ബഹിർവിഷയങ്ങളിൽനിന്നും പിൻതിരിയുന്നതിനു ആദ്യമായി അറിയേണ്ടതു് അഹം അല്ലെങ്കിൽ ഞാൻ എന്ന പദത്തിന്റെ അർത്ഥമാണ്. അഹം എന്നു പറയുന്നതും അഹങ്കാരമെന്നു പറയുന്നതും രണ്ടു ബോധങ്ങളാണ്. അഹം എന്ന പദം പ്രയോഗിക്കുമ്പോൾ അതു് സന്ദർഭോചിതമായി ശരീരത്തേയോ ജ്ഞാനകർമ്മേന്ദ്രിയങ്ങളേയോ മനസ്സിനേയോ ബുദ്ധിയേയോ ഇവ നാലും കൂട്ടിയ സംഘാതത്തേയോ കുറിച്ചു എന്നു വരും. അങ്ങിനെയാവുമ്പോൾ അഹം എന്ന പദത്തിനു് പല അർത്ഥങ്ങളാണുണ്ടാവുക. പല പര്യായങ്ങൾ ഒരേ അർത്ഥത്തെ സൂചിപ്പിക്കുമ്പോൾ പര്യായങ്ങൾ ഓരോന്നും ഒരേ വ്യക്തിയെ മാത്രമെ എടുത്തു കാട്ടുകയുള്ളൂ. അജമെന്നും മേഷമെന്നും ഛാഗമെന്നും ആടെന്നും പറയുന്നതു് ഒരു പ്രത്യേകപ്രാണിയെയല്ലാതെ പലതരത്തിലുള്ള പ്രാണികളെ കുറിക്കുകയില്ല. കറുത്തതോ വെളുത്തതോ വലുതോ ചെറുതോ ആയ ഓരോ ആടിനേയും അജശബ്ദം കുറിക്കുമെന്നിരുന്നാലും അതൊരിക്കലും പശുവിനെയോ കുതിരയെയോ കുറിക്കുകയില്ല. ആ ജാതിയേയും ജാതിയിലുള്ള ഓരോ വ്യക്തിയേയും അജപദം കുറിക്കുമെങ്കിലും ആട്ടുവർഗ്ഗത്തിനെയല്ലാതെ മറെറാന്നിനെയും അതു് കുറിക്കുകയില്ല.

അതുപോലെ അഹം എന്ന പദം ദേഹം ഇന്ദ്രിയം മനസ്സ് ബുദ്ധി ഇവയുടെ വ്യക്തിഐക്യത്തെ കുറിക്കാത്തപ്പോൾ അഹം ശബ്ദത്തിന്റെ അർത്ഥം ഓരോന്നായിത്തീരുന്നു. അപ്പോൾ അഹം ശബ്ദത്തിനു് പല അർത്ഥങ്ങളുണ്ടെന്നു പറയേണ്ടിവരും. അനേകവും വിശ്ലിഷ്ടവും വിരുദ്ധവുമായ നാനാപ്രകാരത്തിലുള്ള അർത്ഥങ്ങൾ അഹത്തിനുണ്ടാകുന്നതു് യുക്തമല്ല. കണ്ണും അഹമാണ്, കയ്യും അഹമാണ് എന്നു പറയുമ്പോൾ കണ്ണു് കൈതന്നെയാണെന്നു വന്നുകൂടും. ഇതുപോലെ ഒരിന്ദ്രിയമാണ് അഹമെന്നു പറയുന്നപക്ഷം ഓരോ ഇന്ദ്രിയത്തിനും അങ്ങിനെ അവകാശപ്പെടാൻ

കഴിയും. അവ തമ്മിൽ ഭേദമൊന്നുമില്ലാതേയുമാകും. ഇങ്ങിനെയുള്ള വൈപരീത്യവും സാങ്കര്യവും അസംബന്ധവും പ്രകടിപ്പിക്കുകയാണ് അഹം എന്ന പദത്തിന്റെ സാമർത്ഥ്യം എന്നു് ആരും സമ്മതിക്കയില്ല. അഹംശബ്ദത്തിനു് ഏകരൂപമായ ഒരർത്ഥം കണ്ടുപിടിക്കുകതന്നെ വേണം. സജാതീയവും വിജാതീയവും സ്വഗതവുമായ ഭേദമില്ലാത്ത ഒരു സംബന്ധം അഹം പദത്തിന്റെ അർത്ഥമായി പറയണം. അഹം എന്നു രാമനും അഹം എന്നു സീതയും പറയുമ്പോൾ അവിടെ അഹം എന്ന പദം ലിംഗഭേദം സ്വീകരിക്കുന്നില്ല. പലേ ദ്രവ്യങ്ങളെക്കൊണ്ടു് പലേ ആകൃതിയിൽ മെനഞ്ഞെടുത്തിട്ടുള്ള കുടങ്ങളിലുള്ള ആകാശം വേറെ വേറെയാകയില്ല. അഹം ഐ ഞാൻ യാൻ നാൻ മേം എന്നെല്ലാമുള്ള വേറെ വേറെ പദങ്ങൾ ഉപയോഗിക്കുമ്പോൾ അവയെല്ലാംകൊണ്ടു് അർത്ഥമാക്കുന്നതു് ഒന്നു തന്നെയാണ്. ഒരാളിനെ അയാളുടെ രൂപവും പേരും കൊണ്ടാണ് നാം അടയാളപ്പെടുത്തുന്നതു്. അപ്പോൾ അഹം എന്ന ശബ്ദത്തിന്റെ സ്വരൂപം പുറമേ കാണുന്ന ആ നാമരൂപങ്ങളിൽ അനുഭവിക്കുന്നു. രങ്ഗത്തിൽ രാജാവായി നടിക്കുന്നവൻ സ്വതേയുള്ള തന്റെ ആളും പേരും മറച്ചുവെച്ച് രാജാവിന്റെ വേഷമെടുത്തു് അതിനു യോജിച്ച പ്രവൃത്തിയും ഭാഷണവും ചെയ്യുമ്പോൾ തന്റെ സ്വരൂപം മറവിലിരിക്കുന്നു. കഴുതവേഷം കെട്ടുന്നവൻ കഴുതയെപ്പോലെ ശബ്ദിക്കാതെ തരമില്ല. ഇല്ലാത്തപക്ഷം നാടകനിയമം തന്നെ തെററിപ്പോകും. മേൽകൊടുത്ത ഉദാഹരണങ്ങളിൽനിന്നും മനസ്സിലാക്കേണ്ട തത്വമിതാണ്: ഒന്നിന്ന് മറെറാന്നിന്റെ നാമവും രൂപവുമായി താദാത്മ്യമുള്ളപ്പോൾ അതിന്റെ സ്വരൂപം മറവിലാകാതെയിരിക്കാൻ തരമില്ല. താദാത്മ്യമുണ്ടാകുമ്പോൾ ആ വസ്തുവുമായുള്ള സംസർഗ്ഗം അനർത്ഥകരമായിത്തീർന്നേക്കാം. അനർത്ഥങ്ങളെ തള്ളിക്കളയണമെങ്കിൽ തന്റെ സ്വരൂപമേതോ അതിൽ തന്നെ ഉറച്ച് മറെറാന്നു് താനാണെന്നു ഏററുക്കാതിരിക്കണം.

രാജാവായി അഭിനയിക്കുന്ന ഒരാൾ ഞാൻ രാജാവാണെന്നു പറയുമ്പോൾ ആ വചനം ഉരച്ചുനോക്കുമ്പോൾ ഞാൻ രാജാവ് എന്നതിലെ ഞാൻ ഒന്നു വേറെയാണെന്നും അതിനു് രാജാവുമായി സംസർഗ്ഗമില്ലാത്ത തനിനിലയൊന്നുണ്ടെന്നും കാണാൻ കഴിയും. ആകാശം സർവ്വവ്യാപകവും സൂക്ഷ്മവും അന്യസംസർഗ്ഗമില്ലാത്തതുമാണെങ്കിലും ഭൂമിയും വെള്ളവും തീയും കാററും ആകാശത്തെ ആശ്രയിച്ച് അതതിന്റെ തനിരൂപത്തിൽ നിലകൊള്ളുന്നെങ്കിലും അവയോരോന്നിലും നിഗൂഢമായി ആകാശം എപ്പോഴും സ്ഥിതിചെയ്യുന്നു. അതുപോലെ അഹം എന്നതും പ്രപഞ്ചത്തിലെ സർവ്വവസ്തുക്കളുടെയും ഉള്ളിൽ കോർത്ത നൂലുപോലെ സ്ഥിതിചെയ്യുന്നു. പുറമെയുള്ള വസ്തുക്കളെ എന്റേതാണെന്നും അവ ഞാൻതന്നെയാണെന്നും തന്നിൽ ആരോപിക്കാതെയിരിക്കാമെങ്കിൽ അഹം എന്നതിന്റെ സ്വരൂപം കണ്ടുപിടിക്കുവാൻ കഴിയും. ബാഹ്യവസ്തുക്കളെ ഞാനെന്നും എന്റേതെന്നും ഭാവിച്ചാൽ അനവസ്ഥയും സാങ്കര്യവും ഏർപ്പെടും.

അഹമിദമിതി ച മതിദ്വയം സതതം
വ്യവഹരതി സർവ്വലോകോऽപി
പ്രഥമാ പ്രതീചി ചരമാ നിവസതി
വപുരിന്ദ്രിയാദി ബാഹ്യാർത്ഥേ.

വ്യവഹരിക്കുമ്പോൾ മനുഷ്യരെല്ലാവരും ഞാനെന്നും ഇതെന്നും രണ്ടു വിചാരങ്ങളെ എപ്പോഴും ആസ്പദമാക്കുന്നു. ഇതിൽ അഹമെന്നതു് പ്രഥമവും പ്രകൃഷ്ടവും പ്രതികൂലവും സൂക്ഷ്മവും ആന്തരവുമായ പ്രത്യക്‌വസ്തുവിനെ കുറിക്കുന്നു. ഇദം എന്നതു് നികൃഷ്ടവും ചരമവും ബാഹ്യവുമായ വിഷയത്തെ കുറിക്കുന്നു. അഹം എന്നപ്രതീതിയിൽ അത്യന്തസൂക്ഷ്മമായ ഉള്ളിലും ഉള്ളായപ്രത്യഗാത്മാവെന്ന ബോധം നിലകൊള്ളുന്നു. രണ്ടാമത്തേതിൽ ശരീരം ഇന്ദ്രിയം ബാഹ്യവസ്തുക്കൾ എന്നിവയെപ്പററിയുള്ള ബോധം നിലകൊള്ളുന്നു. അഹം എന്ന ബോധത്തെ ശരീരം ഇന്ദ്രിയം വിഷയങ്ങൾ ഇവയുടെ മേൽ ചുമത്തുന്ന പക്ഷം ആ ബന്ധം അനേകാശ്രയമായിത്തീരുന്നു. അപ്പോൾ പല വസ്തുക്കളിലും എന്റേതെന്നുള്ള തോന്നലുണ്ടാകുന്നു. നേരെ മറിച്ച് വിഷയം ഇന്ദ്രിയം ശരീരം ഇവയുടെ ആശ്രയമായി വിചാരിച്ച് അഹം എന്നതിന്റെ മേൽ ഇവ

യെ വക്കുന്ന പക്ഷം അഹം എന്നതു് പരസ്പരം ബന്ധമില്ലാത്ത ഒരു സ്ഥിതിയോടുകൂടിയതായിത്തീരുന്നു. ശരീരം ഇന്ദ്രിയം മുതലായ വിഷയങ്ങളിലുള്ള അഹംബുദ്ധി ഒരു വലിയ ഭ്രമമാണു്. അതല്ലാത്തതിൽ അതാണെന്നുള്ള തോന്നലിനെയാണു് അധ്യാസമെന്നു ശാസ്ത്രം പഠിപ്പിക്കുന്നതു്. സർപ്പമല്ലാത്ത കയറു് സർപ്പമാണെന്നും അഹമല്ലാത്ത ശരീരാദികൾ അഹമാണെന്നും ഉള്ള തോന്നൽതന്നെയാണു് ഭ്രാന്തി. അതുകൊണ്ടു് എല്ലാ ശരീരങ്ങളിലും ഞാൻ, ഞാൻ എന്നു് സ്പഷ്ടമായി തിളങ്ങുന്ന വിശുദ്ധമായ ബോധംതന്നെയാണു് അഹം എന്ന പദത്തിന്റെ മുഖ്യമായ അർത്ഥം. അഹം പദത്തിന്റെ മുഖ്യമായ അർത്ഥം ബ്രഹ്മംതന്നെയാണു്. സങ്കല്പരൂപമായോ ഭാഷാരൂപമായോ ശരീരാനുരൂപമായോ ഉള്ള ഒരു സംസർഗ്ഗവും ആന്തരമുള്ള അഹംപ്രത്യയത്തിനില്ല. ദൃശ്യവസ്തുക്കളാണു് അഹംപദത്തിന്റെ അർത്ഥമെന്നു പറഞ്ഞാൽ ഈ ലക്ഷണം സിദ്ധിക്കയില്ല. 'ഗോവു്' എന്ന പദത്തിന്റെ അർത്ഥം എല്ലാ പശുക്കളിലുമുള്ള ഗോത്വവും അതേസമയംതന്നെ ഏതെങ്കിലും ഒരു പശുവുമാണു്. അതുപോലെ അഹം എന്ന പദത്തിന്റെ അർത്ഥം എല്ലാ അഹംപ്രത്യയങ്ങളുടെയും പ്രത്യഗ്രൂപമായ പരമാത്മതത്ത്വംതന്നെയാണു്. വേറെവേറെ അഹങ്കാരങ്ങളായി തോന്നുന്നതു് ഭ്രമം മാത്രമാണു്. അതു് ഒന്നിനെ മറ്റൊന്നായി അറിയുന്ന മിഥ്യാബോധമാണു്. അഹം എന്ന പദത്തിന്റെ അർത്ഥം ഒരു വ്യക്തിയല്ല, പരമാത്മാവുതന്നെയാണു്. കിഴക്കെന്നും പടിഞ്ഞാറെന്നും പറയുന്നതു് ഇടവിട്ടു് അകലത്തിൽ വിരുദ്ധമായി കാണാം. ഒരിക്കലും അവ ഒന്നിച്ചു പോകയില്ല. കിഴക്കേ കടലിലേക്കു പോകുന്നവൻ പടിഞ്ഞാറെ കടലിലെത്തുകയില്ല. കിഴക്കോട്ടു പോകുക എന്നതും പടിഞ്ഞാറോട്ടുപോകുക എന്നതും എതിരായി നില്ക്കുകയല്ലാതെ യോജിക്കുകയില്ല. അതുകൊണ്ടു് എല്ലാത്തിനും സാക്ഷിയായ പരമാത്മാവുതന്നെയാണു് അഹം പദാർത്ഥമെന്നു പറയണം. അഹങ്കാരമാകട്ടെ ജഡമാണു്. ജഡം ജഡമല്ലാത്തതായുള്ള സംബന്ധംകൊണ്ടു് അജഡംപോലെയായിത്തീർന്നു, ജഡവും അജഡവും തമ്മിലുള്ള സംബന്ധമുണ്ടായപ്പോഴാണു് ഞാനെന്ന ഭാവന വന്നതു്. ശരീരം ഇന്ദ്രിയം മനസ്സു് മുതലായ ജഡവസ്തുക്കൾ ഞാനെന്നു ഭാവിച്ചപ്പോൾ യാതൊരു സംഗവുമില്ലാത്ത സദ്രൂപനായ സാക്ഷിയുമായി ഒരു കല്പിതബന്ധവുമുണ്ടായി. അപ്പോൾ അഹങ്കാരം ജഡമല്ലാത്ത ചൈതന്യംപോലെയായി.

അഹങ്കാരത്തിന്റെ ജനനി പ്രകൃതിയാണു്. ഗുണങ്ങളും കർമ്മങ്ങളും പ്രകൃതിയിലുളവാകുന്നതു് കർത്തൃത്വബുദ്ധികൊണ്ടാണു്. ആത്മാവു് ഞാൻ കർത്താവാണെന്നു വിചാരിക്കുന്നതു് അഹങ്കാരംകൊണ്ടു മൂഢനാകുമ്പോഴാണു്. അഹങ്കാരത്തെ ജയിച്ചാൽ സ്വപ്രകാശരൂപമായ ആത്മാവു വിളങ്ങും. ഞാൻ മുൻപു് ഞാൻ മുൻപു് എന്നുള്ള പരസ്പര സ്പർദ്ധയാണു് അഹങ്കാരമെന്നു പറയപ്പെടുന്നതു്. അഹങ്കാരം എന്ന പദത്തിന്റെ പര്യായങ്ങളായ അഹംപൂർവ്വികാ ആഹോപുരുഷികാ ആത്മസംഭാവനാ അഹമഹമികാ എന്നീ നാലു പദങ്ങളും സ്ത്രീലിംഗ വാചികളാകയാൽ അഹങ്കാരം പുരുഷത്വത്തിന്റെ ലക്ഷണമല്ലെന്നു സൂചിപ്പിക്കുന്നു.

അഹം എന്നും കാരം എന്നും രണ്ടംശങ്ങൾ ചേർന്നാണല്ലോ അഹങ്കാരപദമുണ്ടാവുക, നമസ്കാരം, മനസ്കാരം എന്നെല്ലാം കാണുന്നതുപോലെ. മനസ്സിലുള്ള സുഖേച്ഛക്കാണു് മനസ്കാരമെന്നു പറയുക. അതുപോലെ ഇവിടെയും പ്രയത്നവും ഇച്ഛയുമാണു് കാരം എന്ന അംശം ദ്യോതിപ്പിക്കുന്നതു്. കാംക്ഷിച്ച വസ്തു ലഭിച്ചാൽ അതിനുവേണ്ടി പിന്നീടു് പ്രയത്നമുണ്ടാകയില്ല. കൃതകൃത്യനായവനിൽ പ്രയത്നം കാണുകയില്ല. പ്രയത്നവും ഇച്ഛയുമാണു് ഒരുവനെ ഫലാഭിമുഖനാക്കുന്നതു്. അതുകൊണ്ടു് കൃതകൃത്യനല്ലാത്തവൻ പ്രയത്നിച്ചുകൊണ്ടിരിക്കുമ്പോൾ അവൻ അഹങ്കാരത്തിന്റെ പരിധിയിൽ നിലകൊള്ളുന്നു. അതുകൊണ്ടു് അഹം എന്ന പദം കർമ്മശൂന്യമായ അവസ്ഥയേയും അഹങ്കാരമെന്നതു് കർമ്മപൂർണ്ണമായ അവസ്ഥയേയും കാണിക്കുന്നു.

അഹം പ്രത്യയം കർമ്മചോദകമല്ല. അതു് സ്വരൂപജ്ഞാനത്തെയാണു് ബോധിപ്പിക്കുന്നതു്. അതു് പ്രത്യഗാത്മസ്വരൂപം തന്നെയാണു്. പ്രത്യഗാത്മാവെ

ന്നു പറയുന്നതു് അധ്യാസങ്ങൾ നീക്കിയ ആത്മസ്വരൂപം തന്നെയാണു്, ആത്മാവിന്റെ സങ്കേതമാണു്. ആത്മാവെന്ന ശബ്ദം "അതസാതത്യഗമനേ" എന്ന ധാതുവിൽനിന്നുമാണു് വ്യുത്പാദിപ്പിക്കപ്പെടുന്നതു്. വിഷയങ്ങളെ ആദാനം ചെയ്യുന്നു, വിഷയങ്ങളിൽ വ്യാപിക്കുന്നു, വിഷയങ്ങളെ ഭുജിക്കുന്നു, ഇടതോന്നു് എല്ലാത്തിലും വ്യാപിക്കുന്ന ഭാവവുമാണു് അതുകൊണ്ടു് ആത്മാവെന്നു പറയപ്പെടുന്നു. ആത്മാവിന്റെ സന്തതഭാവം ഏകരൂപതാംകൂടാതെ സാദ്ധ്യമല്ല. എന്തുകൊണ്ടെന്നാൽ അസത്തായിട്ടുള്ള വസ്തുവിനു് ഉണ്മയില്ല. സത്തായിട്ടുള്ളതു് ഇല്ലാതേയുമാകുന്നില്ല. തത്വദർശികൾ ഇപ്രകാരം നിർണ്ണയം ചെയ്തിട്ടുണ്ടു്. അസ്തിബുദ്ധിക്കു വിഷയമായ ഭാവരൂപം എന്നും നിലനില്ക്കുന്നു. അഭാവനവസ്തുവാകട്ടെ നാസ്തിബുദ്ധിക്കു ഗോചരമാണു്. ഞാനുണ്ടു്, കുടമുണ്ടു്, വസ്ത്രമുണ്ടു്, ആനയുണ്ടു്, എന്നെല്ലാം പറയുമ്പോൾ ഉണ്ടു്, ഉണ്ടു് എന്നുള്ള ബോധം ഓരോന്നിലും പ്രകാശിക്കുന്നു. മരുഭൂമിയിൽ വെള്ളമുണ്ടെന്നു തോന്നുന്ന സമയം ഇല്ല എന്ന ബോധം ആർക്കും ഉണ്ടാകയില്ല. വാസ്തവം അറിഞ്ഞശേഷം വെള്ളമില്ല എന്നു പറയുമ്പോൾ അതായതു് നാസ്തി എന്നു പറയുമ്പോൾ ഉണ്മയെ ആദ്യം സ്വീകരിച്ചിട്ടു് നകാരംകൊണ്ടു നിഷേധിക്കുകയാണു ചെയ്യുന്നതു്. ഇല്ല എന്നു നിഷേധിക്കുമ്പോൾ ഇന്ന സ്ഥലത്തു് എന്നു് നിഷേധിക്കാത്ത പക്ഷം നിഷേധം ഫലിക്കയില്ല. കയറിൽ പാമ്പില്ല എന്നു പറയുമ്പോൾ പാമ്പിനെയല്ലാതെ കയറിനെ ആരും നിഷേധിക്കുന്നില്ല. മുയലിന്റെ കൊമ്പെന്നും വന്ധ്യയുടെ പുത്രനെന്നും മററും പറയുന്നിടത്തു് വാസ്തവത്തിൽ വാക്യത്തിനർത്ഥമില്ല.

ഒരുഭാഗത്തു് ഉണ്ടു് ഉണ്ടു് എന്നുള്ള നിരന്തരമായ അസ്തിതാസ്ഫുരണം മററൊരുഭാഗത്തു് വർത്തമാനം, ഭൂതം, ഭവിഷ്യത്തു് എന്നീ മൂന്നു കാലങ്ങളിലും ഇല്ലാത്ത അത്യന്താഭാവം. രണ്ടിനും മധ്യത്തിൽ ഉണ്ടെന്നും ഇല്ലെന്നുമുള്ള തോന്നലിനു കാരണമായ ഭാവാഭാവം ജനിക്കുന്നതിനു മുൻപു് അവ്യക്തമാണു്, നശിച്ചതിനുശേഷവും അവ്യക്തമാണു്. ഈ രണ്ടവസ്ഥയിലും അഭാവമാണു് വ്യക്തപ്പെടുന്നതു്. രണ്ടിന്റെയും മധ്യത്തിൽ വ്യക്താവസ്ഥ (ഭാവാവസ്ഥ) ആദ്യവും ഒടുവിലും അഭാവം നിലകൊള്ളുന്നതുകൊണ്ടു് അഭാവഭാവമാണു്. അതുതന്നെ ഭാവാവസ്ഥയുടെ അഭാവവുമാണു്. ഇങ്ങിനെ പറയുന്നതു് വ്യവസ്ഥയില്ലാതെ ആയിത്തീരും. അതുകൊണ്ടു് അഭാവമായിട്ടുള്ളതു് ഒരിക്കലും ഭാവമാകയില്ല. ഭാവമായിട്ടുള്ളതു് അഭാവമാകയുമില്ല.

ഭാവവസ്തുക്കൾക്കെല്ലാം ആറു വികാരങ്ങളുണ്ടു്. അവ ഉണ്ടാവുക, നിലനില്ക്കുക, വളരുക, മററൊരു രൂപമായിത്തീരുക, ക്ഷയിക്കുക, നശിക്കുക എന്നിങ്ങനെയാണു്. ഈ ആറു വികാരങ്ങൾക്കും ആശ്രയമായിട്ടുള്ളതു് ഭാവവസ്തുവാണു്. ഇവിടെ ഭാവവസ്തുവാണെന്നുള്ള തോന്നലാണു് ഭാവവസ്തുവെന്നുദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. സർപ്പമായി തോന്നിയ കയറു് കയറായി കാണുമ്പോൾ സർപ്പമല്ലെന്നു നിശ്ചയമാകും. അത്യന്താഭാവത്തിനു് ഭാവവുമായി ബന്ധമൊന്നുമില്ല. അതുകൊണ്ടു് ഭാവം എപ്പോഴും ഭാവവും അഭാവം അഭാവവുമാണു്.

ഒരു കുടമുണ്ടു് എന്നു പറയുമ്പോൾ ആ വചനത്തിൽ രണ്ടംശം വ്യക്തമാണു്. ഒന്നു് കുടം, രണ്ടു് കുടത്തിന്റെ ഉണ്മ. കുടം നശിച്ചാൽ കുടത്തിന്റെ പ്രതീതി ഇല്ലാതാകയില്ല. ഉണ്ടായിരുന്ന കുടത്തിന്റെ ഉണ്മ ഇല്ലാതാവുകയുമില്ല. കുടമുണ്ടു് എന്നു പറയുമ്പോൾ ഉണ്ടു് എന്നുള്ളതു വിശേഷണവും കുടം വിശേഷ്യവുമാണു്. കുടം നശിച്ചപ്പോൾ വിശേഷ്യം കാണാതായി. വിശേഷണം അപ്പോൾ ആവശ്യമില്ലാതായി. ഇല്ലാതായ കുടത്തിൽ അതുകൊണ്ടു് അസ്തി അല്ലെങ്കിൽ ഉണ്ടു് എന്ന ബുദ്ധി കാണുകയില്ല. ഉണ്ടു് എന്നുള്ള ബോധം പൊതുവിലുള്ളതാണു്. അതിനെന്തെങ്കിലും വിശേഷ്യം ലഭിച്ചുകൊള്ളും. വസ്ത്രമുണ്ടു്, ആനയുണ്ടു്, കുതിരയുണ്ടു്, അരിപ്പൊടി കലക്കിയ വെള്ളത്തിൽ പാലുണ്ടു് എന്നെല്ലാം ഉള്ള സ്ഥലങ്ങളിൽ ഉണ്ടു് എന്നുള്ളതു് നിലകൊള്ളുന്നു. അതുകൊണ്ടു് എപ്പോഴും ഉണ്ടു് ഉണ്ടു് എന്നു പറയാൻ കഴിയുന്ന വസ്തു ശൂന്യമല്ലെന്നും സർവ്വവ്യാപകമാണെന്നുമാണു്. വികാരങ്ങൾ എത്ര മാറിയാലും സന്തതമായ ഈ ഉണ്ടു് എന്ന ഭാവത്തിനു് വികാരമില്ല.

വികാരം പ്രാപിച്ചുകൊണ്ടിരിക്കുന്ന ബോധത്തിന്ന് സന്തതഭാവവുമില്ല. അർത്ഥമല്ലാതെ എന്തെങ്കിലും തോന്നിയാൽ അതു് ആത്മാവിന്റെ ആഭാസം അല്ലെങ്കിൽ മായയാണ്, വെള്ളത്തിൽ കാണുന്ന സൂര്യന്റെ പ്രതിബിംബംപോലെ. നിരർത്ഥകമായ തോന്നൽ ആത്മാവിനെ സ്പർശിക്കുന്നതല്ല.

പൂർണ്ണത്തെ അഞ്ചു് അംശമായി വിഭാവനം ചെയ്യുന്നു. അസ്തി, ഭാതി, പ്രിയം, രൂപം, നാമ എന്നിങ്ങനെ. ഇവയിൽ ആദ്യത്തെ മൂന്നും ബ്രഹ്മസ്വരൂപവും അടുത്ത രണ്ടും പ്രപഞ്ചസ്വരൂപവുമാണ്. അസ്തി എന്ന ബോധം എല്ലാത്തെയും ഉൾക്കൊള്ളുന്നു. മുൻപു പറഞ്ഞതുപോലെ ശൂന്യമായ ഒരു സങ്കല്പം സാധ്യമല്ല. ഏതു വസ്തുവിനെയാണോ ശൂന്യമെന്നു പറയുന്നതു് അതിന്റെ ഉണ്മ ഒരു പ്രത്യേക ആശ്രയത്തിൽ നിഷേധിക്കുന്നതേയുള്ളു. ആ ആശ്രയം ദേശം, കാലം, വസ്തു എന്നിവകളെക്കൊണ്ടു് പരിച്ഛേദിക്കപ്പെടാതെ സർവ്വത്തിനും സാക്ഷിയായിരിക്കുന്നതുകൊണ്ടു് അതു് ആത്മാവുതന്നെയാണ്. അറിയുന്നവന്റെ സാക്ഷാത്കാരമാണ് അറിവു്. സാക്ഷിത്വമില്ലാതെ അറിവില്ല. സാക്ഷിവൃത്തി എന്നു പറയുന്നതു് സാക്ഷിയുടെ ജ്ഞാനംതന്നെയാണ്. ജ്ഞാനം തന്നെയാണ് സാക്ഷിയും. ജ്ഞാനപ്രകാശത്തെയാണ് ഭാതി എന്ന പദം കുറിക്കുന്നതു്. അതുതന്നെ ചൈതന്യസ്വരൂപമായ ആത്മാവു്. ബാഹ്യവിഷയങ്ങളിൽനിന്നുമുണ്ടാകുന്ന ആനന്ദം വന്നുംപോയുമിരിക്കും. ആത്മാവു് നിത്യാനന്ദസ്വരൂപമാണ്. നാമരൂപങ്ങളെക്കൊണ്ടു് പരിച്ഛിന്നമായ വികാരങ്ങളല്ല ആത്മാവു്. അതുകൊണ്ടു് സ്വീകരിക്കുക, ഭുജിക്കുക, വിടുക, സൃഷ്ടിക്കുക, സംഹരിക്കുക മുതലായിട്ടുള്ള ചലനരൂപമായ കർമ്മങ്ങളൊന്നും അനന്തവും അവികാരിയുമായ ആത്മാവിൽ കാണുന്നതല്ല. സമുദ്രത്തിലെ നുരയും പതയും സമുദ്രമല്ലല്ലോ, സർവ്വഭൂതങ്ങളും നശിച്ചാലും ഭാവവസ്തു നശിക്കുകയില്ല. അവ്യക്തമായ പ്രകൃതിയെക്കാട്ടിലും സൂക്ഷ്മമായി അതിന്റെയും അധിഷ്ഠാനമായി വിലക്ഷണമായ മറ്റൊരു ഭാവംതന്നെയാണ് ആത്മാവു്. ആ വിധമുള്ള ആത്മാവു് വിഷയരൂപമല്ല, ജ്ഞേയമല്ല, ഇന്ദ്രിയങ്ങൾക്കും മനസ്സിന്നും അഗോചരനാണ്.

ഇങ്ങിനെ ഒരു ആത്മാവു് ഇല്ലെന്നു പറഞ്ഞാലോ? ഇതൊരിക്കലും സാധ്യമല്ല. ആദ്യമായി ഇല്ലെന്നു പറയുന്നതാരാണെന്നന്വേഷിക്കണം. ഇല്ല എന്നുള്ള അറിവിന്നു് ഒരാശ്രയം വേണം. ആ ആശ്രയം തന്നെയാണ് ആത്മാവു്. അതുകൊണ്ടു് ആത്മാവു് സ്വതസ്സിദ്ധവും, പ്രസിദ്ധവുമാണ്. കൊമ്പുപിടിച്ചു് പശുവിനെക്കാണിച്ചു കൊടുക്കുന്നതുപോലെ ആത്മാവിനെ മുന്നിൽ കാണിച്ചുകൊടുക്കാൻ കഴിയുകയില്ലെങ്കിലും ഓർമ്മയില്ലാതായിപ്പോയ കഴുത്തിൽ കെട്ടിയ സ്വർണ്ണത്താലിപോലെ ഏററവും അടുത്തുതന്നെ ആത്മാവുണ്ടു്. ആത്മസാന്നിധ്യം അറിയാൻ വേറെ പ്രമാണം വേണ്ട. ഗാഢമായി ഉറങ്ങി യാതൊന്നിനെപ്പററിയും അറിയാതെ കുറെ സമയം കഴിച്ചു് ഉണന്നശേഷം ഞാൻ സുഖമായുറങ്ങി എന്നു് ഒരാൾ പറയുമ്പോൾ യാതൊന്നും അറിഞ്ഞില്ലെന്നും സുഖമായിരുന്നുവെന്നും അയാളെക്കൊണ്ടു പറയിപ്പിക്കാൻ കാരണമായ ആ പ്രകാശംതന്നെയാണ് ആത്മാവു്.

ആത്മാവു് സ്വതസ്സിദ്ധമല്ലെങ്കിൽ ദേഹാദികളെ അറിയുവാൻ സാധ്യമല്ല. സകല വ്യവഹാരങ്ങളും ആത്മാവിലാണ് പര്യവസാനിക്കുന്നതു്. ആത്മാവില്ലെങ്കിൽ ഇതരവസ്തുക്കളെ അറിയണമെന്ന വിചാരമുണ്ടാകയില്ല. ആത്മാവു് ജ്ഞേയമാകയില്ല. ആകുമെങ്കിൽ ജ്ഞാതാവില്ലാതെയാകും. ഞാനില്ല എന്നാരും പറയാറില്ല. ഇതുവരെ ഏതുപ്രകാരം ഞാൻ ഉണ്ടായിരുന്നു എന്നുള്ള ബോധത്തെ ആസ്പദമാക്കിയാണ് ഇനിമേലുള്ള എന്റെ വ്യവഹാരങ്ങളെല്ലാം. അതുകൊണ്ടു് ആത്മാവിനെ ആശ്രയിച്ചാണ് പ്രമാതാവും ജ്ഞാതാവും ദ്രഷ്ടാവും ഉണ്ടാകുക. ആത്മാവു് സ്വച്ഛവും നിർമ്മലവും സൂക്ഷ്മവും സ്വയം ജ്യോതിസ്വരൂപവുമാണ്. സ്വച്ഛബുദ്ധിയിൽ ആത്മാവിന്റെ പ്രതിബിംബം ഉണ്ടു്. ബുദ്ധിയിൽനിന്നും മനസ്സിലും ഇന്ദ്രിയങ്ങളിലും ദേഹത്തിലും ആത്മചൈതന്യം പരമ്പരയാ പ്രവേശിച്ചു് സർവ്വപ്രപഞ്ചത്തിലും നിറയുന്നു. ഈ ആത്മാസ്തിത്വവാദത്തിന്നു് വിരുദ്ധമായി

ദേഹാത്മവാദവും ഇന്ദ്രിയാത്മവാദവും പ്രകൃത്യാത്മവാദവും വിജ്ഞാനാത്മവാദവും ലോകത്തിൽ പല അനർത്ഥങ്ങളുമുണ്ടാക്കിയിട്ടുമുണ്ട്. ഇവയെപ്പററി വാദിക്കുന്നവർ പ്രതിഭാവിലാസംപോലെ ന്യായങ്ങൾ പറഞ്ഞു് നാസ്തികത്വം പരത്താതെയിരിക്കുന്നില്ല.

ഈ തത്വങ്ങളുടെ യഥാർത്ഥത ഗ്രഹിക്കണമെങ്കിൽ ശ്രുതിയെ ആശ്രയിച്ചുള്ള യുക്തി സ്വീകരിച്ചു് ആചാര്യോപദേശം കൊണ്ടു് അനുഭവം സമ്പാദിക്കണം.

(എം. ആർ. നാരായണയ്യർ–പാലക്കാട്ട്.)

# കന്യാകുമാരിയിലെ വിവേകാനന്ദൻപാറ

"ലഡാക്കിലും നേഫയിലും മററും ചീനക്കാർ തോക്കുമായി കേറിവരുമ്പോൾ നിങ്ങൾക്കൊരു വിവേകാനന്ദൻ!" ഒരു മാന്യൻ മറെറാരു മാന്യനോടു പറഞ്ഞു.

"നിങ്ങൾക്കതിൽ അത്ഭുതം തോന്നുന്നു അല്ലേ; പക്ഷേ അങ്ങനെയല്ല വേണ്ടതു്." ഞാനൊരു മദ്ധ്യസ്ഥനെപ്പോലെ പറഞ്ഞു. ഭാരതം, സ്വാതന്ത്ര്യം ബ്രിട്ടീഷ് മേധാവികളിൽനിന്നും നേടുമെന്നും ചീനായുടെ ആക്രമണത്തിനു വിധേയമാവുക എന്ന ഭയങ്കരമായ വെല്ലുവിളിയെ നേരിടേണ്ടിവന്നേക്കാമെന്നും സ്വാമിജി പത്തറുപത്തഞ്ചു വർഷം മുമ്പേ പ്രസ്താവിച്ചു അങ്ങനെ ഭാരതത്തിന്റെ കഴിഞ്ഞ കാലത്തേയും വർത്തമാനകാലത്തേയും ഭാവിയേയും ശരിക്കും മനസ്സിലാക്കിയ മഹാനായിരുന്നു വിവേകാനന്ദൻ എന്നു് ഞാൻ ഒന്നു വിശദീകരിക്കയും ചെയ്തു. ഭാരതത്തിന്റെ പുനരുത്ഥാനവും ഭാരതീയമായ സംസ്കാരത്തിന്റെ ബഹുമുഖമായ ഉൽക്കർഷവും സ്ഥാപിതമാവണമെന്നു് ആത്മാർത്ഥമായി ആശിക്കയും അതിനു വേണ്ടി തന്റെ അതിഹ്രസ്വമായ ജീവിതകാലം ഉഴിഞ്ഞുവെക്കുകയും ചെയ്യാൻ സ്വാമിജി മാത്രമേ ഉണ്ടായിട്ടുള്ളു ഈ കഴിഞ്ഞ നൂററാണ്ടിൽ. ചൈനയുടെ ആക്രമണംകൊണ്ടു് മന്ദീഭവിച്ചുപോയ ശ്രീ വിവേകാനന്ദ ജന്മദിനശതവാർഷികാഘോഷം അഥവാ ഇനി കൊണ്ടാടപ്പെട്ടില്ലെങ്കിലും സ്വാമിജിയുടെ സന്ദേശങ്ങളും ഉൽബോധനങ്ങളും പ്രവചനങ്ങളും എന്നും നിലനിൽക്കുമെന്നുള്ളതു് നിസ്സംശയമാണു്.

സ്വാമിജി കേരളം സന്ദർശിച്ചതു് പത്തെഴുപതു സംവത്സരങ്ങൾക്കു മുമ്പായിരുന്നു. അന്നു് ഈ കൊച്ചുഭൂഭാഗം ഭാരതത്തിലെ ഭ്രാന്താലയമാണെന്നു് സ്വാമിജി പ്രസ്താവിക്കുകയുണ്ടായി. ഇന്നും അതു് അങ്ങനെ തന്നെയാണു്! എന്തു കാരണത്താലുമാകട്ടെ ഒരു ഭ്രാന്താലയത്തിലെ അസ്വസ്ഥത ഈ മനോഹരമായ കേരളത്തിന്റെ ചരിത്രമാകെ ദീർഘവിസ്തൃതമായി വ്യാപിച്ചിട്ടുണ്ടു്. ഇതൊരു അതിരുകടന്ന ഉപമയായി ചിലക്കു തോന്നിയേക്കാം. ഉദ്ദേശശുദ്ധിയെക്കരുതി മാപ്പു നൽകാവുന്ന പാതകമേ അതിലുള്ളു. കേരളം സന്ദർശിക്കയും അന്നു കേരളത്തിന്റെ–തിരുവിതാംകൂറിന്റെ–ഒരു ഭാഗമായിരുന്ന കന്യാകുമാരിയിലെ ത്രിവേണിയിൽ വിവേകാനന്ദൻപാറയെന്നു് പിന്നീടു് പ്രഖ്യാതമായിത്തീർന്ന ശിലയിൽ ഉപസ്ഥിതനായി വളരെ ദീർഘനേരം സമാധിസ്ഥനായി വർത്തിക്കയും ചെയ്തു സ്വാമിജി. ഭാരതത്തിന്റെ അഖണ്ഡത പുനഃസ്ഥാപിക്കുകയും, ദാരിദ്ര്യം, അടിമത്തം തുടങ്ങി എല്ലാ ക്ലേശങ്ങളിൽനിന്നും വിമുക്തമാക്കി ഭാരതീയരെയും സനാതനപ്രഭാവത്തെയും മുൻപന്തിയിലാക്കയും വേണമെന്നു് സ്വാമിജി മനസ്സിലാക്കി. അതനുസരിച്ചു് ദിവ്യസമാധിവരെ പ്രയത്നിക്കയും ചെയ്തു. അതു് ഒരു തപസ്സായിരുന്നു. ദരിദ്രനാരായണപൂജയായിരുന്നു. നിർഭയമായ മനുഷ്യസേവനവും ഈശ്വരാരാധനയുമായിരുന്നു.

സ്വാമി തിരുവിതാംകൂർ സന്ദർശിച്ച അവസരത്തിൽ കന്യാകുമാരിയിലെ സമുദ്രസംഗമസ്ഥാനത്തു്

ധ്യാനിച്ചിരുന്ന ശ്രീബലിപ്പാറയിൽ സ്വാമിജിയുടെ ഒരു പൂർണ്ണകായ പ്രതിമ സ്ഥാപിക്കാൻ ശ്രമങ്ങൾ നടന്നുവരികയാണ്. ഗാന്ധിമണ്ഡപംപോലെ മറെറാരു മനോഹരസ്മാരകവും കന്യാകുമാരിയിൽ ഉണ്ടാകുന്നത് തികച്ചും സ്വാഗതാർഹമാണ്. സ്വാമിജി ധ്യാനം ചെയ്യാനിരുന്ന പാറയിൽ ഫ്രാൻസിസ് പുണ്യവാളൻ ഇറങ്ങിയ സ്ഥലമാണെന്നും തങ്ങൾക്കു ബന്ധപ്പെട്ടതാകയാൽ അവിടം തങ്ങളുടെ പക്ഷത്താക്കണമെന്നും കരുതി അവിടെ കുരിശുനാട്ടാൻ പല ശ്രമങ്ങൾ നടന്നു. ചിലർ കുരിശു നാട്ടുകയും മററു ചിലർ അതെടുത്തു കളയുകയും ചെയ്തു. ആ സംഘർഷം വർദ്ധിച്ച് ഒരു വലിയ കലഹമുണ്ടാകരുതെന്നു കരുതി മദിരാശി ഗവർമ്മെൻറ് ബുദ്ധിപൂർവ്വമായി ക്രിമിനൽ നിയമം ബാധകമാക്കി സംരക്ഷണനടപടികളും കൈക്കൊണ്ടു. ആവശ്യമില്ലാതെ അസ്ഥാനത്തുണ്ടായ ഒരു തർക്കം മാത്രമാണിത്. സർവ്വമതസമാരാധ്യനായ വിവേകാനന്ദസ്വാമിജിയുടെ പ്രതിമ സ്ഥാപിക്കുന്നതിൽ ആരും ദ്വേഷംകൊണ്ടിട്ടു കാര്യമില്ല. എല്ലാവരും ആ ശ്രമത്തിൽ സഹകരിക്കയാണ് വേണ്ടത്.

22 അടി ഉയരത്തിലുള്ള ഓട്ടുപ്രതിമയും പ്രതിമ സ്ഥാപിക്കുന്ന പാറയിലേക്ക് പോകാൻ സമുദ്രതീരത്തുനിന്നും ഒരു പാലവും നിർമ്മിക്കാൻ പരിപാടി ആസൂത്രണം ചെയ്തിട്ടുള്ളതായി അറിയുന്നു. തികച്ചും അഭിനന്ദനാർഹമായ ഈ ശ്രമം എല്ലാവരും ആത്മാർത്ഥമായി അംഗീകരിക്കാതെ വരില്ല. പ്രതിമ പരമാവധി മെച്ചപ്പെടുത്തുന്നതിനും പ്രതിമക്കു സമീപം സ്വാമിജിയുടെ ജീവിതകാലം, സന്ദർശനകാലം തുടങ്ങിയ വിവർത്തനങ്ങൾകൂടി എഴുതി പതിപ്പിക്കുന്നതിനും പ്രതിമ ദിവസവും ദീപാലംകൃതമാക്കുന്നതിനും വേണ്ട ഏർപ്പാടുകൾ ചെയ്യുന്നതും അഭിലഷണീയമായിരിക്കും. ഈ പ്രതിമാസ്ഥാപനോത്സുകർക്ക് ഭഗവാൻ വേണ്ട അനുഗ്രഹം നൽകുമാറാകട്ടെ. സ്വാമിജിയുടെ ജന്മദിനശതവാർഷികാഘോഷത്തിൽ ഭാരതീയർ ചെയ്യുന്ന നല്ലൊരു കാര്യമായിത്തീരട്ടെ ഈ ഉദ്യമം. വിവേകാനന്ദൻപാറ ഒരു കലഹകാരണമാവുകയല്ല, ഒരു തീർത്ഥാടനസ്ഥലമാവുകയാണാവശ്യം.

(വി. എസ്സ്. ശർമ്മ എം. എ.)

# ഭക്തി

സേവ്യസേവകഭാവമാണ് ഭക്തിയുടെ ഒരു സ്വരൂപം. നാരദൻ, പ്രഹ്ളാദൻ തുടങ്ങിയ ഭക്തന്മാർ ഇതിനുത്തമോദാഹരണമാണ്. എനിക്ക് പഞ്ചസാരയായിത്തീരണമെന്നില്ല പഞ്ചസാര തിന്നാൽ മാത്രം മതിയെന്നാണ് ഭക്തൻെറ മനോഭാവം. നാമജപം, വ്രതാനുഷ്ഠാനം, തീർത്ഥയാത്ര, വിവിധ നിവേദ്യസമർപ്പണം, യാഗങ്ങൾ, ഹോമങ്ങൾ തുടങ്ങിയവയെല്ലാം ഭക്തിയുടെ പ്രഥമാവസ്ഥ മാത്രമാണ്. ഇവയുടെ അനുഷ്ഠാനം, പ്രേമഭക്തി (രാഗഭക്തി)യിലേക്കുള്ള വഴിയാണ്.

എന്നാൽ എത്രയോ ചുരുക്കംപേർക്ക് മാത്രം ഇങ്ങിനെയുള്ള സാധനകൾ ഒന്നുംകൂടാതെ ബാല്യദശയിൽതന്നെ ഉൽകൃഷ്ടമായ പ്രേമഭക്തി പരിപാകാവസ്ഥയിൽ എത്തിയതായി കാണാം. അവർ ഈശ്വരദർശനത്തിനുവേണ്ടി അളവററ ആഗ്രഹത്തോടെ വ്യസനിച്ചു കരയുന്നു. പ്രഹ്ളാദൻ കുട്ടിക്കാലത്തുതന്നെ പ്രേമഭക്തിയുടെ പരിപാകാവസ്ഥയിൽ എത്തിയിരുന്നു. എത്രയോ ജന്മങ്ങളിൽ സാധനകൾ പരിശീലിച്ചതിൻെറയും ദൃഢസ്മരണയുടെയും ഫലമായിട്ടാണ് ബാല്യാവസ്ഥയിൽ ഈ അത്യുൽകൃഷ്ടപദവി ഈ ബാലനു ലഭിപ്പാനിടയായത്. ബി. എ. ക്ലാസ്സിൽ എത്തിയവർക്ക് ശിശുപാഠങ്ങൾ പഠിക്കേണ്ടുന്ന ആവശ്യമില്ലാത്തതുപോലെ ഈ പദവിയിലെത്തിയവർക്ക് ജപവും ഹോമവും, വ്രതവും മററും ആവശ്യമില്ല.

ഇവിടെ വളരെ സൂക്ഷിക്കേണ്ടുന്ന ഒരു സംഗ

തിയുണ്ട്. സ്വയം വഞ്ചിതനായിട്ട, അഹങ്കാരബുദ്ധിയോടുകൂടി, ഉന്നതപദവിയിലുള്ള ഭക്തനായിപ്പോയെന്ന് തെററിദ്ധരിച്ച് വ്രതാദ്യനുഷ്ഠാനങ്ങൾ വിട്ടുകളയുന്ന ഒരു തരക്കാരുണ്ട്. അത് അധഃപതനത്തിന്നുള്ള എളുപ്പവഴിയായിത്തീരും. അതിനാൽ ഓരോ സന്ദർഭങ്ങളിലും ചിന്തചെയ്ത്, അവനവൻ എത്രത്തോളം പുരോഗമിച്ചിട്ടുണ്ടെന്ന് ആത്മപരിശോധന ചെയ്ത് നോക്കേണ്ടുന്നത് അത്യാവശ്യമാണ്. ഈശ്വരനെ ഹൃദയപീഠത്തിന്മേലിരിപ്പാൻ ക്ഷണിക്കുന്നത് ബാഹ്യപൂജകൊണ്ട് മാത്രമല്ല. തീവ്രമായ ചിന്തയാലും കൂടിയാണ്.

ഈശ്വരപ്രേമത്താൽ തരളിതമായ ചിത്തവൃത്തിയുള്ളവൎക്ക്, ഈ ലോകത്തോട് വലിയ ബന്ധം തോന്നുകയില്ല. അത് വാടകക്കു വാങ്ങിയ ഒരു വീടുപോലെ മാത്രം തോന്നും.

ഈലോകവാസം അല്പകാലത്തേക്കു മാത്രം നിലനില്ക്കുന്നതാണെന്നും സ്ഥിരവാസം ഈശ്വരപാദങ്ങളിലാണെന്നും ദൃഢമായി ധരിച്ചു. അവർ ലോകത്തോടു ബന്ധിക്കുകയില്ല. രമണീയമായ നാട്ടിൻപുറത്ത് സർവവിഭവസുഖാസ്പദമായ ഭവനമുള്ള ഒരാൾക്ക് സംഗതിവശാൽ ഉദ്യോഗസംബന്ധമായി കല്ക്കട്ടയിലുള്ള ഗൃഹവാസംപോലെയാണ് യഥാർത്ഥഭക്തന്റെ ലോകവാസം. അയാൾക്ക് ലോകജീവിതം കൗതുകപ്രദമാകുന്നില്ല. തൽക്കാലവാസമാണെന്നും ഏതാനും ചില കൎമ്മങ്ങൾ നിവൃത്തിക്കുവാൻ വേണ്ടി മാത്രമുള്ളതാണെന്നുമാണ് ലോകജീവിതത്തെപ്പററി അയാൾക്കുള്ള മനോഭാവം. ഭാൎയ്യാസന്താനാദികൾ, സ്നേഹിതന്മാർ, ബന്ധുക്കൾ ഇവരുടെ നേരെയെല്ലാം മററുള്ളവൎക്കുണ്ടാകുന്ന മായാബന്ധപരമായ സ്നേഹം പ്രേമഭക്തന്നില്ല. ഭാൎയ്യാസന്താനാദികളെ കാണുമ്പോൾ സാധാരണക്കാരുടെ കണ്ണുകളിൽ കണ്ണുനീർ നിറയുന്നു. പ്രേമഭക്തനും അവരെ കാണുമ്പോൾ അശ്രുക്കൾ പൊഴിക്കുന്നു. ദേഹാപായത്തിൽ അവരെ വിട്ടുപോകേണമെന്നും, ഒരുക്കൂട്ടിവെച്ച ധനം അവൎക്കു സുഖമായ ചിലവിന്ന് മതിയായില്ലയെങ്കിലോ എന്നും മററും വിചാരിച്ചാണ് പ്രാപഞ്ചികൻ കരയുന്നത്. സന്താനങ്ങളായും, ഭാൎയ്യയായും വേഷം മാറിവന്നിട്ടുള്ള ഈ ജീവാത്മാക്കൾ, നശ്വരമായ എന്റെ ദേഹത്തെ മാത്രം ആശ്രയിച്ചു ജഗദാശ്രയമായ ഈശ്വരനെ ആശ്രയിച്ചു, പരമാനന്ദം പ്രാപിച്ചു. കൃതാൎത്ഥരാവുന്നില്ലല്ലോ എന്നു വിചാരിച്ചാണ് ഭക്തൻ കരയുന്നത്.

ഞാൻ ദേഹമാണെന്നുള്ള ബോധം തീരെ മനസ്സിൽനിന്നു വിടുവാൻ പ്രയാസമാണ്. ലൗകികമായ ഓരോ കാൎയ്യങ്ങളും ചെയ്യുന്നത് ഞാനാണെന്നും, ഗൃഹവും, പണവും, വസ്തുക്കളും എന്റേതാണെന്നും വിചാരിച്ചു ജീവിക്കുന്ന ഗൃഹസ്ഥന്ന് ഞാൻ ബ്രഹ്മമാണെന്നു വിചാരിക്കുവാൻ സാദ്ധ്യമല്ല. ഞാനെന്ന ഭാവം വിടുന്നതുവരെ, ഈശ്വരനോട് ഭക്തിഭാവം മാത്രമെ സാദ്ധ്യമാകയുള്ളു. “ഞാൻ ഈശ്വരന്റെ ദാസനാണ് ആശ്രിതനാണ്” എന്നു കരുതുന്നതും അനുഭവപ്പെടുത്തുന്നതുമാണ്, ഞാനെന്ന ഭാവം വിടാത്തവൎക്കുള്ള എളുപ്പവഴി. കലിയുഗത്തിൽ സുഗമമായ മാൎഗ്ഗവും ഭക്തിയോഗമാണ്. ദൃഢമായ ഈശ്വരപ്രേമമാണ് ആവശ്യം. പ്രേമാമൃതത്തിൽ മുങ്ങുക, എന്നാൽ ജനനമരണമററ അമൃതാവസ്ഥയിലെത്തിച്ചേരാം.

സത്വഗുണപ്രധാനിയായ ഭക്തൻ, തന്റെ വസ്ത്രധാരണത്തെപ്പററിയോ, ഗൃഹാദികളെക്കുറിച്ചോ നിഷ്കൎഷയായി ഒന്നും ആലോചിക്കുന്നില്ല. എപ്പോഴും ശാന്തഹൃദയനായി സുഖദുഃഖാദികളിൽ സമചിത്തനായി ഭയം, കോപം ഇവകളാൽ കലുഷിതനാവാതെ മനോവാക്കൎമ്മങ്ങളാൽ മററുള്ളവരെ സഹായിച്ചു ജീവിക്കും.

രജോഗുണപ്രധാനിയായ ഭക്തൻ വസ്ത്രാഡംബരാദികളിലും, വിഭൂഷണങ്ങളിലും, ശ്രദ്ധവെക്കും. തന്റെ യോഗ്യതകളെ മററുള്ളവൎക്കു കാണിച്ചുകൊടുക്കാൻ ഉൽസുകനായിരിക്കുകയും ചെയ്യും.

തമോഗുണപ്രധാനന്ന് ഉറക്കവും, കാമാവേശവും, കോപവും അഹങ്കാരവും വർദ്ധിച്ച നിലയിലു

ണ്ടായിരിക്കും. ഓരോ കാര്യലബ്ധിക്കായി ഈശ്വര പ്രാർത്ഥന ചെയ്തുകൊണ്ടിരിക്കും. ഒരു പിടിച്ചുപറിക്കാരൻ യാത്രക്കാരനെ കൊള്ളചെയ്യുന്നതുപോലെ, ഈശ്വരനെ പ്രാർത്ഥനകളാൽ കൊള്ളചെയ്യും. തമോഗുണഭക്തന്നു് തീവ്രമായ വിശ്വാസശക്തിയുണ്ടു്. സാത്വികഗുണത്തിലേക്കു് തിരിച്ചുവിട്ടാൽ ഈ തരം ഭക്തന്മാർ പെട്ടെന്നു ഉന്നതപദവിയിലെത്തും.

ഭക്തന്മാരിലുള്ള സ്നേഹപാരവശ്യത്താൽ കന്നുകുട്ടിയെ തള്ളപ്പശു എന്നപോലെ വത്സനെ ഭഗവാൻ പിന്തുടരുന്നു. ഭഗവാന്റെ സൃഷ്ടിരഹസ്യത്തെപ്പററിയോ, പ്രപഞ്ചത്തിൽ കാണുന്ന ഐശ്വര്യത്തെക്കുറിച്ചോ അമിതമായി ആലോചിക്കുന്ന ശീലം ഭക്തന്നില്ല. ഭക്തൻ ഭഗവൽപ്രേമം ആസ്വദിച്ചാൽ സംതൃപ്തനാകുന്നു. മദ്യം കഴിക്കുന്ന ആൾക്കു് മദ്യഷാപ്പിൽ എത്ര മദ്യമുണ്ടെന്നു് ആലോചിക്കേണ്ടതില്ല. ഒരു ഗ്ലാസ് മദ്യം കുടിച്ചാൽ സംതൃപ്തനാകുമെങ്കിൽ ഷാപ്പിലെ മദ്യം മുഴവൻ അളന്നു കണക്കാക്കേണ്ടുന്ന ആവശ്യമില്ല. ഒരു ചെറിയ ഗ്ലാസ്സിൽ വെള്ളം കുടിച്ചാൽ ദാഹം തീരുമെങ്കിൽ ലോകത്തിൽ ആകപ്പാടെ എത്ര വെള്ളമുണ്ടെന്നു കണക്കാക്കേണ്ടുന്ന ആവശ്യമെന്തു്? ഭഗവൽപ്രേമാമൃതപാനത്താൽ, മതിമറന്നുപോകുമെങ്കിൽ, അതിദുർഘടമായ പ്രപഞ്ചരഹസ്യങ്ങൾ അറിയുന്നതുകൊണ്ടു് യാതൊരു പ്രയോജനവും ഭക്തന്നില്ല.

ഭക്തിയിലും ഉപരിയായ അവസ്ഥയാണ് ഭാവം. ഭാവത്തിലും ഉത്തമാവസ്ഥയാണ് മഹാഭാവം. മഹാഭാവത്തിലും ഉൽകൃഷ്ടാവസ്ഥയാണ് പ്രേമഭക്തി: സാധാരണക്കാർ ഭാവാവസ്ഥവരെ മാത്രമെ എത്തുകയുള്ളു. ചൈതന്യദേവൻ മുതലായ അവതാരപുരുഷന്മാർ, മഹാഭാവം, പ്രേമം എന്നീ അവസ്ഥകളിൽ എത്തിച്ചേർന്നിരിക്കുന്നു.

(ശ്രീരാമകൃഷ്ണദേവന്റെ ആശയങ്ങൾ)

# ശ്രീ വിവേകാനന്ദസ്വാമികളുടെ വിദ്യാഭ്യാസകാലം

(47-ാം വാല്യം 239-ാം പേജിൽനിന്നു തുടർച്ച)

നരേന്ദ്രൻ വീട്ടിന്റെ നടുമുററത്തു് ഒരു വ്യായാമശാല ഏർപ്പെടുത്തി. അദ്ദേഹവും സ്നേഹിതരും അവിടെ കായികപരിശീലനം നടത്തിവന്നു. നരേന്ദ്രന്റെ ഒരു ബന്ധുവിന്റെ കയ്യ്ഒടിയാനിടയായപ്പോൾ ഈ കായികപരിശീലനം അവിടെ നിറുത്തേണ്ടിവന്നു. കായികാഭ്യാസപരിശീലനത്തിനുപയോഗിച്ചിരുന്ന ഉപകരണങ്ങളെല്ലാം ഈ അവസരത്തിൽ നരേന്ദ്രന്റെ അമ്മാവൻ നശിപ്പിച്ചുകളഞ്ഞു. ഇതുമൂലം നരേന്ദ്രൻ വേറൊരു വ്യായാമശാലയിൽ പോയി പരിശീലനം നടത്തുകയും ഒരു പ്രാവശ്യം കായികാവസരത്തിൽ അദ്ദേഹത്തിനു് ഒന്നാംസമ്മാനം ലഭിക്കുകയും ചെയ്തു.

ജാതിമതഭേദമെന്യേ നരേന്ദ്രന്റെ ഭവനത്തിന്റെ സമീപത്തുണ്ടായിരുന്ന ജനങ്ങൾ അദ്ദേഹത്തെ ഇഷ്ടപ്പെട്ടിരുന്നു. അദ്ദേഹവും സ്നേഹിതരും ഈ അവസരത്തിൽ പാചകവൃത്തി പരിശീലിച്ചുവന്നു. നരേന്ദ്രൻ പാചകം ചെയ്തിരുന്ന പദാർത്ഥങ്ങൾ അത്യന്തം ആസ്വാദ്യങ്ങളായിരുന്നു. നരേന്ദ്രൻ തന്റെ സ്നേഹിതരെ കല്ക്കട്ടായിലെ പല പ്രധാന സ്ഥലങ്ങളും കാണിക്കുന്നതിനു കൂട്ടിക്കൊണ്ടുപോകുക പതിവായിരുന്നു. ഒരു ദിവസം അദ്ദേഹവും കൂട്ടുകാരും കല്ക്കട്ടായുടെ അതൃത്തിയിലുണ്ടായിരുന്ന മൃഗപ്രദർശനശാല കണ്ടു മടങ്ങിവരുമ്പോൾ ആ സംഘത്തിലെ ഒരു അംഗത്തിനു അതികലശലായ രോഗം പിടിപ്പെട്ടു. ആ സംഘം സഞ്ചരിച്ചിരുന്ന വള്ളത്തിൽനിന്നും എല്ലാവരും കരയ്ക്കിറങ്ങുന്നതിനു വള്ളക്കാർ ആവശ്യപ്പെട്ടു. വള്ളക്കാർക്കു കൂടുതൽ പണം കൊടുക്കാൻ തയ്യാറാണെന്നു പറഞ്ഞു. നരേന്ദ്രനും സ്നേഹിതരും വള്ളത്തിൽനിന്നു് ഇറങ്ങാതെ യാത്രതുടർന്നു. ഉദ്ദിഷ്ടസ്ഥാനത്തു് എത്തിയപ്പോൾ കരയ്ക്കിറങ്ങുവാൻ വള്ളക്കാർ അവരെ അനുവദിച്ചില്ല.